

# പ്രസിദ്ധീകരണങ്ങൾ
# നൂറ്റാണ്ടിന്റെ സാക്ഷര വിപ്ലവം

**1929 ജനുവരി 7-ന് പാലക്കാട് ജില്ലയിലെ ചെമ്മൻകുഴിയിൽ നടന്ന സമസ്തയുടെ മൂന്നാം വാർഷിക സമ്മേളനത്തിലാണ് സമസ്തക്ക് ഒരു പ്രസിദ്ധീകരണം വേണമെന്ന ആശയം ഉടലെടുത്തത്. അധ്യക്ഷ പ്രസംഗത്തിൽ സമസ്ത വൈസ് പ്രസിഡന്റായിരുന്ന മൗലാനാ വാളക്കുളം അബ്ദുൽ ബാരി മുസ്‌ലിയാർ സംഘടനക്ക് മുഖപത്രം ആവശ്യമാണെന്നു പറയുകയും സാമ്പത്തിക സഹായം വാഗ്ദാനം ചെയ്യുകയും ചെയ്തു. സമസ്ത 'അൽ ബയാൻ' എന്ന പേരിൽ മുഖപത്രം തുടങ്ങാൻ തീരുമാനിക്കുകയും 1929 ഡിസംബറിൽ കോഴിക്കോട് നിന്നും പ്രഥമ ലക്കം പുറത്തിറങ്ങുകയും ചെയ്തു.**



സി.പി ബാസിത് ഹുദവി തിരൂർ

എഴുത്തും വായനയും മനുഷ്യന്റെ അനുഗ്രഹീത സിദ്ധികളാണ്. വിശുദ്ധ ഖുർആനിൽ നിന്നും ആദ്യം അവതരിച്ച വചനങ്ങളിൽ തന്നെ ഇവ രണ്ടും ഇടംപിടിച്ചതായി കാണാം. നാഗരികതയുടെയും സംസ്കാരത്തിന്റെയും പ്രതീകങ്ങളായി എഴുത്തും വായനയും ലോക ചരിത്രത്തിൽ പരിഗണിക്കപ്പെട്ടുപോന്നു. ഓരോ കാലഘട്ടങ്ങളിലുമുണ്ടായ പുരോഗതികൾ ഈ രണ്ടു മേഖലകളെയും സ്വാധീനിച്ചു. പ്രിന്റിംഗ് പ്രസ്സിന്റെ ആവിർഭാവത്തോടെ ഈ രംഗങ്ങളിൽ വൻ വിസ്ഫോടനം തന്നെയുണ്ടായി.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തോടുകൂടിയാണ് കേരള മുസ്‌ലിംകൾക്കിടയിൽ പ്രിന്റിംഗ് പ്രസ്സ് കടന്നുവരുന്നത്. തലശ്ശേരി, തിരൂരങ്ങാടി, പൊന്നാനി എന്നീ മൂന്നു പ്രദേശങ്ങൾ കേന്ദ്രീകരിച്ച് പ്രിന്റിംഗ് പ്രസ്സുകൾ വ്യാപിച്ചു. ഇരുപതാം നൂറ്റാണ്ടിന്റെ ആഗമനത്തോടെ കേരള മുസ്‌ലിംകൾക്കിടയിൽ പ്രസാധന സംരംഭങ്ങൾ ശക്തിപ്പെട്ടു. കേരളത്തിൽ നവീന ചിന്തകൾ പ്രത്യക്ഷപ്പെട്ടതും പടർന്നു പിടിച്ചതും തൂലികയിലൂടെയായിരുന്നു. നവീന വാദത്തെ ചെറുക്കാൻ രൂപം കൊണ്ട സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ അതേ നാണയത്തിൽ തന്നെ തിരിച്ചടിച്ച് പ്രസിദ്ധീകരണ രംഗത്തും ശ്രദ്ധ പതിപ്പിച്ചു. ഒരു നൂറ്റാണ്ട് കാലത്തെ പ്രാസ്ഥാനിക ചരിത്രം അതിന്റെ പ്രസിദ്ധീകരണളുടേതുകൂടിയാണ്. പ്രസിദ്ധീകരണ രംഗത്തെ സമസ്തയുടെ സംഭാവനകൾ ഏറെ വിശാലമായ ഗവേഷണ മേഖലയാണ്.





**അൽ ബയാൻ അറബി മലയാള മാസിക**



## 1929 ജനുവരി 7-ന് പാലക്കാട് ജില്ലയിലെ ചെമ്മൻകുഴിയിൽ നടന്ന സമസ്തയുടെ മൂന്നാം വാർഷിക സമ്മേളനത്തിലാണ് സമസ്തക്ക് ഒരു പ്രസിദ്ധീകരണം വേണമെന്ന ആശയം ഉടലെടുത്തത്.

1929 ജനുവരി 7-ന് പാലക്കാട് ജില്ലയിലെ ചെമ്മൻകുഴിയിൽ നടന്ന സമസ്തയുടെ മൂന്നാം വാർഷിക സമ്മേളനത്തിലാണ് സമസ്തക്ക് ഒരു പ്രസിദ്ധീകരണം വേണമെന്ന ആശയം ഉടലെടുത്തത്. അധ്യക്ഷ പ്രസംഗത്തിൽ സമസ്ത വൈസ് പ്രസിഡന്റായിരുന്ന മൗലാനാ വാളക്കുളം അബ്ദുൽ ബാരി മുസ്‌ലിയാർ സംഘടനക്ക് മുഖപത്രം ആവശ്യമാണെന്നു പറയുകയും സാമ്പത്തിക സഹായം വാഗ്ദാനം ചെയ്യുകയും ചെയ്തു. സമസ്ത 'അൽ ബയാൻ' എന്ന പേരിൽ മുഖപത്രം തുടങ്ങാൻ തീരുമാനിക്കുകയും 1929 ഡിസംബറിൽ കോഴിക്കോട് നിന്നും പ്രഥമ ലക്കം പുറത്തിറങ്ങുകയും ചെയ്തു. മൗലാനാ പാങ്ങിൽ എ.പി അഹ്മദ് കുട്ടി മുസ്‌ലിയാർ ചീഫ് എഡിറ്ററും വി.കെ മുഹമ്മദ് മൗലവി പബ്ലിഷറും മാനേജറുമായിരുന്നു. 'മതം, അഹ്‌ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ വിശ്വാസങ്ങൾ, അവരുടെ നടപടികളെ പ്രതിപാദിക്കുന്ന അറബി-മലയാള ഭാഷയിൽ എഴുതപ്പെട്ട അത്യാവശ്യമായ ഒരു മാസിക' എന്നാണ് പുറംചട്ട അൽ ബയാനെ പരിചപ്പെടുത്തുന്നത്. മാസിക 'മുസ്‌ലിം പൊതുജനങ്ങളായ പുരുഷന്മാരെയും സ്ത്രീകളെയും പ്രത്യേകം ലാക്കാക്കി നടത്തപ്പെടുന്ന'താണെന്നും രേഖപ്പെടുത്തിയിരുന്നു. 'ഖലഖൽ ഇൻസാന അല്ലമഹുൽ ബയാൻ' എന്ന ആയത്ത് മുഴുവൻ ലക്കങ്ങളുടെയും മുഖച്ചട്ടയിൽ ചേർത്തിട്ടുമുണ്ട്. 1930 മാർച്ച് വരെ പ്രസിദ്ധീകരണം തുടർന്ന അൽബയാന്റെ അഞ്ച് ലക്കങ്ങൾ മാത്രമാണ് പുറത്തിറങ്ങിയത്. സാങ്കേതിക കാരണങ്ങളാൽ പത്രം നിലച്ചുപോവുകയായിരുന്നു. പുറത്തിറങ്ങിയ അഞ്ചു കോപ്പികളും പാങ്ങിൽ അഹ്മദ് കുട്ടി മുസ്‌ലിയാരുടെ വീട്ടിൽ നിന്നും കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. ലേഖകൻ തയാറാക്കിയ മജ്മൂഅത്തു റസാഇലിൽ മുല്ലവിയ്യ എന്ന ഗ്രന്ഥത്തിൽ ഇവ ചേർത്തിട്ടുമുണ്ട്.

### അൽബയാൻ പുനഃപ്രസിദ്ധീകരണം

1945 ൽ കാര്യവട്ടത്തു ചേർന്ന പതിനാറാം സമ്മേളനം സമസ്തയുടെ പ്രസാധന രംഗം ശക്തിപ്പെടുത്താൻ തീരുമാനിച്ചു. സമ്മേളനത്തിനു ശേഷം 1945 ആഗസ്റ്റ് 1-ന് കോഴിക്കോട് മുദാക്കര പള്ളിയിൽ ടി. കുഞ്ഞായിൻ മുസ്‌ലിയാരുടെ അദ്ധ്യക്ഷതയിൽ ചേർന്ന മുശാവറ സമസ്തക്കു വേണ്ടി അറബി-മലയാളത്തിലും ശുദ്ധമലയാളത്തിലും ഒരു മാസിക പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചു. പത്രാധിപരായി കെ.പി.എ മൊയ്തീൻകുട്ടി മുസ്‌ലിയാരെയും സഹപത്രാധിപരായി പി.സി.എസ് കുഞ്ഞഹമ്മദ് മുസ്‌ലിയാരെയും മാനേജരായി വി.കെ മുഹമ്മദ് മുസ്‌ലിയാരെയും തെരഞ്ഞെടുത്തു. പത്രത്തിന്റെ ഓഫീസ് പരപ്പനങ്ങാടിയിൽ പ്രവർത്തിക്കാനും തീരുമാനിച്ചു. 1948 ഫെബ്രുവരി 8ന് കക്കാട് മിഫ്താഹുൽ ഉലൂം മദ്‌റസ ഹാളിൽ മൗലാനാ അബ്ദുൽ ബാരിയുടെ അദ്ധ്യക്ഷതയിൽ കൂടിയ മുശാവറ സമസ്തക്കുവേണ്ടി ഒരു പ്രസ്സ് വാങ്ങാനും തീരുമാനിച്ചു. എൻ. അഹ്മദ് ഹാജി എലത്തൂർ (കൺവീനർ), കെ.പി മുഹ്‌യിദ്ദീൻ കുട്ടി മൗലവി പറവണ്ണ, പാലോട്ട് മൂസക്കുട്ടി ഹാജി, റശീദുദ്ദീൻ കെ. മൂസ മൗലവി, എം. അലി ഹസൻ മൗലവി തിരൂരങ്ങാടി, ടി.കെ അബ്ദുല്ല മൗലവി പരപ്പനങ്ങാടി, കെ.പി ഉസ്മാൻ സാഹിബ് എന്നിവരായിരുന്നു അംഗങ്ങൾ.

സമസ്ത മുശാവറ നിശ്ചയിച്ച ഈ കമ്മിറ്റി സർക്കാർ അനുമതിക്കായി അപേക്ഷിച്ചുകൊണ്ട് ലഘുലേഖാ രൂപത്തിൽ രണ്ടു പുസ്തകം പുറത്തിറക്കി. അനുമതി കിട്ടാതിരുന്നതിനാലും കടലാസിന്റെ ക്ഷാമത്താലും പ്രസിദ്ധീകരണം നിർത്തിവെക്കാൻ നിർബന്ധിതരാവുകയായിരുന്നു. അനുമതി ലഭിച്ച ശേഷം 1950 ഒക്ടോബർ മാസത്തിലാണ് (1370 മുഹറം) അൽ ബയാൻ മാസിക പുനരാരംഭിച്ചത്. മൗലാനാ അബ്ദുൽബാരി മുസ്‌ലിയാരുടെ കേന്ദ്രമായ വാളക്കുളം പുതുപ്പ





റമ്പിലായിരുന്നു പ്രസ്സും ഓഫീസും. അബുൽ കമാൽ കാടേരി മുഹമ്മദ് മുസ്‌ലിയാരായിരുന്നു പത്രാധിപർ. കെ.പി ഉസ്മാൻ സാഹിബായിരുന്നു പ്രിന്ററും പബ്ലിഷറും. കെ.എം മുഹമ്മദ് കോയ എഴുതുന്നു: "റശീദുദ്ദീൻ മൂസ മുസ്‌ലിയാർ രംഗത്ത് വന്നപ്പോൾ മുടങ്ങിപ്പോയ അൽ ബയാൻ വീണ്ടും പ്രസിദ്ധീകരിക്കണമെന്ന് തീരുമാനിക്കുകയും ഏതാനും ഷെയർകാരെ ചേർത്തി പണമുണ്ടാക്കി അഹമ്മദ് ഹാജിയെ ഏൽപ്പിക്കുകയും അദ്ദേഹം ആ പണത്തിന് മദ്രാസ്സിൽ പോയി ഒരു പ്രസ്സുവാങ്ങിക്കൊണ്ടുവരികയും ചെയ്തു. പക്ഷേ, അതിന്റെ പ്രവർത്തനം പൂർത്തീകരിക്കുന്നതിന്നു മുമ്പായി മൂസ മുസ്‌ലിയാർ കാലഗതിയടയുകയാണുണ്ടായത്. എന്നാൽ, പതിയുടെ ആഗമനത്തോടെ സുന്നത്ത് ജമാഅത്തിന്നു പുതിയ ഉണർവും ആവേശവും കൈവന്നതോടെ അൽ ബയാനും പുനഃപ്രസിദ്ധീകരിക്കണമെന്ന അഭിപ്രായം പൊങ്ങിവന്നു. താനൂർ യതീംഖാനയുടെ ഒരു പ്രവർത്തകനായിരുന്ന കെ.പി ഉസ്മാൻ സാഹിബും തദവസരത്തിൽ സുന്നത്ത് ജമാഅത്തിന്റെ പ്രവർത്തകനായി രംഗത്തുവന്നിരുന്നു. ഉസ്മാൻ സാഹിബിന്റെ മാനേജ്മെന്റിൽ അൽബയാൻ വീണ്ടും പ്രസിദ്ധീകരണം ആരംഭിച്ചു. സമസ്തയുടെ അന്നത്തെ പ്രസിഡന്റായ മൗലാനാ അബ്ദുൽ ബാരി മുസ്‌ലിയാരുടെ വാളക്കുളത്തുള്ള വീടിന്നു സമീപമായിരുന്നു മുൻപറഞ്ഞ പ്രസ്സ് സ്ഥാപിച്ചിരുന്നത്. അൽബയാൻ മാസികയുടെ പ്രസിദ്ധീകരണവും അവിടെവെച്ചുതന്നെയായിരുന്നു." (സുന്നി വോയ്സ്, 1979 ഫെബ്രുവരി)

**ഉസ്മാൻ സാഹിബിന്റെ മാനേജ്മെന്റിൽ അൽ ബയാൻ വീണ്ടും പ്രസിദ്ധീകരണം ആരംഭിച്ചു. സമസ്തയുടെ അന്നത്തെ പ്രസിഡണ്ടായ മൗലാനാ അബ്ദുൽ ബാരി മുസ്‌ലിയാരുടെ വാളക്കുളത്തുള്ള വീട്ടിന്നു സമീപമായിരുന്നു മുൻപറഞ്ഞ പ്രസ്സ് സ്ഥാപിച്ചിരുന്നത്.**

മൗലാനാ കാടേരി എഴുതിയ ഒരു ലേഖനം സംബന്ധമായി വന്ന ചർച്ചയുടെ പശ്ചാത്തലത്തിൽ അദ്ദേഹം പത്രാധിപ സ്ഥാനം ഒഴിയുകയും 1952 ഡിസംബർ 10-ന് വാളക്കുളത്ത് പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്‌ലിയാരുടെ അദ്ധ്യക്ഷതയിൽ ചേർന്ന മുശാവറ യോഗത്തിൽ വെച്ച് താൽക്കാലിക പത്രാധിപസ്ഥാനം അബ്ദുൽ ബാരി മുസ്‌ലിയാർ ഏറ്റെടുക്കുകയും ചെയ്തു. 1954 ഫെബ്രുവരി 6-ന് താനൂർ ഇസ്‌ലാഹുൽ ഉലൂം മദ്റസയിൽ അൽഹാജ് ഖുതുബി മുഹമ്മദ് മുസ്‌ലിയാരുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം അൽബയാൻ പത്രാധിപരായി ജനാബ് കെ.പി.എ മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാരെയും സഹപത്രാധിപന്മാരായി എൻ. അബ്ദുല്ല മുസ്‌ലിയാരെയും ഒ. അബ്ദുറഹ്മാൻ മുസ്‌ലിയാരെയും തെരഞ്ഞെടുത്തു. 1957-ൽ അനാരോഗ്യം മൂലം മൗലാനാ രാജിവെക്കുകയും പത്രാധിപരായി കോട്ടുമല ടി. അബൂബക്ർ മുസ്‌ലിയാരെ നിയമിക്കുകയും ചെയ്തു. മൗലാനാ പറവണ്ണയുടെ വിയോഗം ഏറെ പ്രാധാന്യത്തോടെയാണ് അൽ ബയാൻ റിപ്പോർട്ട് ചെയ്തത്. 1959-വരെ അൽബയാൻ കുറ്റമറ്റ രീതിയിൽ പുറത്തിറങ്ങി. 1959-ലെ 9-ാം പുസ്തകം 10-ാം ലക്കത്തിൽ വരിക്കാരുടെ കുറവുകാരണം അടുത്ത ലക്കത്തോടുകൂടി മാസിക നിർത്തിവെക്കേണ്ടി വരുമെന്നർഥത്തിലുള്ള മാനേജറുടെ കുറിപ്പ് കാണാം.

## നൂറുൽ ഇസ്‌ലാം മലയാള മാസിക

1954-ൽ മൗലാനാ പറവണ്ണയുടെ നേതൃത്വത്തിൽ തിരൂർ പറവണ്ണയിൽ നിന്നും പ്രസിദ്ധീകരണം ആരംഭിച്ച മലയാള മാസികയാണ് 'നൂറുൽ ഇസ്‌ലാം.' 'അഹ്‌ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ വിശ്വാസാചാരങ്ങളേയും ശാഫിഈ മദ്ഹബിലെ കർമപദ്ധതിയേയും വിവരിക്കുന്ന ഒരു ഉത്തമ മാസിക' എന്നാണ് അൽ ബയാനിൽ നൽകിയ പരസ്യം പരിചയപ്പെടുത്തുന്നത്. മൗലാനാ പറവണ്ണ തന്നെയായിരുന്നു പത്രാധിപർ. രണ്ടു വർഷം വിജയകരമായി പ്രവർത്തിച്ച ശേഷം നൂറുൽ ഇസ്‌ലാം നിലച്ചുപോവുകയായിരുന്നു. കമ്മ്യൂണിസ വിമർശനം ഉൾപ്പെടെ സമകാലികരായ പണ്ഡിതർ പരിചയപ്പെടാത്ത എത്രയോ വിഷയങ്ങൾ നൂറുൽ ഇസ്‌ലാം കൈകാര്യം ചെയ്തിരുന്നു. 1954 സെപ്തംബർ 15-നാ



നൂറുൽ ഇസ്ലാം
മലയാളമാസിക
പത്രാധിപർ കെ. പി. എ. മുഹ്‌യിദ്ദീൻകുട്ടിമൌലവി, (M. F. B.), പറവണ്ണ.

| | | |
|---|---|---|
| പുസ്തകം 1 | 1374 മുഹർറം 17; 1954 സപ്തമ്പർ 15; 1129 ചിങ്ങം 30. | ലക്കം 1 |

വിഷയവിവരം.

| | |
|---|---|
| പ്രസ്താവന. | 1 |
| സന്ദേശം. "നൂറുൽ ഇസ്ലാം നീണാൾ വാഴട്ടെ" —കെ. മുഹമ്മദ് അബ്ദുൽ ബാരി മുസലിയാർ (വാളക്കുളം) | 3 |
| ദീനിൻെറ മൌലികതത്വങ്ങൾ—K.P.A.M. Moulavi. | 4 |
| നൂറുൽ ഇസ്ലാമേ! നിനക്കു സ്വാഗതം. —ജ: എ. മുഹമ്മദുകുഞ്ഞു മൌലവി സാഹിബ്, വാമനപുരം (T.C.S.) | 6 |
| കമ്മ്യൂണിസത്തിൻെറ ധാർമ്മികനിലവാരം. —N. A. M. പെരിങ്ങത്തൂർ. | 7 |
| മുസ്ലിംകൾ എന്തുകൊണ്ടു അധഃപതിച്ചു ? —മൌലവി കെ. മുഹമ്മദ് അബുൽ കമാൽ. | 8 |
| കർമ്മശാസ്ത്രം—(കെ. പി. എ.) | 11 |
| കടലും കടലാടിയും—(കെ. പി. എ. റഹീം) | 13 |
| അൽ-ഈമാൻ—(ഒ. എ. എസ്. പൊന്നുരുന്നി.) | 15 |
| കേരളമുസ്ലിമീങ്ങളോട് ഒരഭ്യർത്ഥന. | 19 |
| ചോദ്യോത്തരപംക്തി. | 20 |
| ലോകഗതി-ഒററ നോട്ടത്തിൽ—(എ. എം. കെ. താനൂർ.) | 22 |
| സമസ്തകേരള ഇസ്ലാംമത വിദ്യാഭ്യാസബോഡ് വാർത്തകൾ. | 23 |
| പ്രസാധകക്കുറിപ്പ്. | 24 |

പ്രത്യേക അറിയിപ്പ്: നൂറുൽഇസ്ലാം മതപരമായ വിഷയങ്ങൾ പ്രതിപാദിക്കുന്ന മാസികയാകയാൽ ഇതിൻെറ താളുകൾ മലിനതയിൽ പെടാതെ സൂക്ഷിക്കേണ്ടതാണെന്ന് എല്ലാ മുസ്ലിം സഹോദരന്മാരേയും പ്രത്യേകം അറിയിച്ചുകൊള്ളുന്നു. മാനേജർ.









ണ് പ്രഥമ ലക്കം പുറത്തിറങ്ങിയത്. നിരവധി പുതിയ എഴുത്തുകാരെ നൂറുൽ ഇസ്‌ലാം കൈരളിക്ക് സംഭാവന ചെയ്തു. മുഹമ്മദ് അബുൽ കമാൽ മൗലവി, എൻ.എ.എം പെരിങ്ങത്തൂർ, എം.എ അബ്ദുൽഖാദിർ മുസ്‌ലിയാർ, പുന്നയൂർക്കുളം ബാപ്പു, ഒ.എം.എസ് പൊന്നുരുത്തി, എ. മുഹമ്മദ് കുഞ്ഞു മൗലവി വാമനപുരം, എ.എം.കെ താനൂർ തുടങ്ങിയവർ നൂറുൽ ഇസ്‌ലാമിൽ എഴുതിയിരുന്നു. പറവണ്ണ മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാരുടെ മകൻ കെ.പി.എ റഹീം മൗലവിയുടെ നേതൃത്വത്തിൽ 1971-ൽ പറവണ്ണയിൽ നിന്നും 'ലുഖ്മാൻ' മലയാള മാസിക പ്രസിദ്ധീകരിച്ചിരുന്നു.

### ഹിദായത്തുൽ മുഅ്മിനീൻ മലയാള മാസിക

സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ ആദർശ ഭടനും സുന്നത്ത് ജമാഅത്തിന്റെ സേവകനുമായിരുന്നു എലത്തൂർ നടുക്കണ്ടി അഹ്മദ് ഹാജി. മതവിജ്ഞാനങ്ങൾ ഔപചാരികമായി കരസ്ഥമാക്കിയ പണ്ഡിതനല്ലെങ്കിലും ഉലമാക്കളുമായി ഇടപഴകി വിവിധ വിഷയങ്ങളിൽ അദ്ദേഹം അവഗാഹം നേടിയിരുന്നു. അഹ്മദ് ഹാജി തന്നെ എഡിറ്ററും പ്രസാധകനുമായി കോഴിക്കോട് വലിയങ്ങാടിയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന മാസികയാണ് ഹിദായത്തുൽ മുഅ്മിനീൻ. 1950 നവംബറിൽ ആദ്യലക്കം പുറത്തിറങ്ങി. 'അഹ്‌ലുസുന്നത്തി വൽ ജമാഅത്ത് എന്ന സലഫീങ്ങളുടെ ജമാഅത്തിനെ പിൻപറ്റി നാലിലൊരു മദ്ഹബ് സ്വീകരിച്ചു വരുന്ന യഥാർഥ മുസ്‌ലിംകളെ ആക്ഷേപിച്ചും പരിഹസിച്ചുംകൊണ്ട് പല നവീനവാദങ്ങളും പുറപ്പെടുവിച്ചു ഇസ്‌ലാമിന്റെ ഇടയിൽ കക്ഷിത്വം ഉണ്ടാക്കിയ പുത്തൻ പ്രസ്ഥാനക്കാരുടെ ദുർവാദങ്ങളെ രേഖ സഹിതം ഖണ്ഡിക്കുന്ന മാസിക" എന്നാണ് പുറം ചട്ടയിൽ ഇതിനെ പരിചയപ്പെടുത്തുന്നത്. ആണ്ട് നേർച്ചകളെ സംബന്ധിച്ച് അൽബയാൻ അറബി മലയാള മാസികയിൽ വന്ന ലേഖനവും അതിനെ വിമർശിച്ച് ഹിദായത്തുൽ മുഉമിനീൻ മാസികയിൽ വന്ന മറുപടിയും ഏറെ വിവാദങ്ങൾ സൃഷ്ടിച്ചു. പ്രസ്തുത വിഷയത്തിൽ ശിഹാബുദ്ദീൻ ശാലിയാത്തിയോട് അഹ്മദ് ഹാജി ഫത്‌വ ചോദിക്കുകും വിശദമായ മറുപടി ഹിദായത്തുൽ മുഅ്മിനീനിൽ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്.

**അഹ്മദ് ഹാജി തന്നെ എഡിറ്ററും പ്രസാധകനുമായി കോഴിക്കോട് വലിയങ്ങാടിയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന മാസികയാണ് ഹിദായത്തുൽ മുഅ്മിനീൻ. 1950 നവംബറിൽ ആദ്യലക്കം പുറത്തിറങ്ങി.**


Regd. No. M. 5672.

هداية المؤمنين

ഹിദായത്തുൽമുഉമിനീൻ

| | | |
|---|---|---|
| പുസ്തകം 1 | 1951 ഒക്ടോബർ 1-ാംനു- | ലക്കം 12 |

ഹേ! സത്യവിശ്വാസികളെ നിങ്ങൾ അല്ലാഹുവിനു തക്‌വ ചെയ്യുകയും അവങ്കലേക്കു അടുക്കുന്നതിന്നുള്ള വസീല തേടുകയും ചെയ്യിൻ. അവന്റെ ദീൻ മേലെയാകുന്ന വിഷയത്തിൽ നിങ്ങൾ ദേഹം കൊണ്ടും ധനംകൊണ്ടും കഴിയുന്നത്ര അദ്ധ്വാനം ചെയ്യുവിൻ. എന്നാൽ നിങ്ങൾ വിജയികളായിത്തീരാനം മതി— ഖു. ശ.

വിഷയവിവരം.

— പ്രത്യേകം സൂക്ഷിക്കുവിൻ —

### അൽ ബയാൻ മലയാള മാസിക

1945 ആഗസ്റ്റ് 1-ന് കോഴിക്കോട് മുദാക്കര പള്ളിയിൽ ചേർന്ന മുശാവറ സമസ്തക്കു വേണ്ടി ശുദ്ധമലയാളത്തിലും ഒരു മാസിക പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചിരുന്നു. സമസ്തയുടെ കീഴിൽ അറബി മലയാളത്തിൽ അൽബയാൻ പ്രസിദ്ധീകരിക്കുന്നതിനാൽ മലയാള മാസിക ഔദ്യോഗികമായി ആരംഭിക്കാൻ കഴിഞ്ഞില്ല. ഈ ഉത്തരവാദിത്തം അന്നത്തെ ചില സംഘടനാ നേതാക്കൾ ഏറ്റെടുക്കുകയായിരുന്നു. 1954-ൽ പരപ്പനങ്ങാടിയിൽ നിന്ന് അൽ ബയാൻ മലയാള മാസിക പ്രസിദ്ധീകരണം ആരംഭിച്ചു. ടി.കെ അബ്ദുല്ല മൗലവി പത്രാധിപരും കെ.പി ഉസ്മാൻ സാഹിബ് മാനേജറുമായിരുന്നു. 'അഹ്‌ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ വിശ്വാസാചാര പ്രചരണാർഥം നടത്തപ്പെടുന്ന ഒരു സ്വതന്ത്ര മുസ്‌ലിം മാസിക' എന്നായിരുന്നു മാസികയുടെ മുകളിൽ രേഖപ്പെടുത്തിയിരുന്നത്. ഒരു പതിറ്റാണ്ടിലധികം കാലം പ്രസിദ്ധീകരണ രംഗത്ത് തിളങ്ങി നിൽക്കാൻ അൽബയാൻ മലയാള മാസികക്ക് സാധിച്ചു.

### മുഅല്ലിം മലയാള ത്രൈമാസിക

സമസ്ത കേരള ജംഇയ്യത്തുൽ മുഅല്ലിമീന്റെ രൂപീകരണ കാലത്ത് സംഘടനയുടെ മുഖപത്രമായിരുന്നു മുഅല്ലിം മലയാള ത്രൈമാസിക. കെ.പി ഉസ്മാൻ സാഹിബായിരുന്നു മാനേജിംഗ് എഡിറ്റർ. 1959 സെപ്തംബർ 15/1379







അൽ ജ ലാൽ
മലയാള മാസിക
1975
ആഗസ്റ്റ് പുസ്തകം 7
സെപ്തംബർ ലക്കം 1-2
ALJALAL
MALAYALA MONTHLY
1.00 Rs

**ഇ.കെ ഹസൻ മുസ്‌ലിയാരുടെ നേതൃത്വത്തിൽ 1968-ൽ കോഴിക്കോട് നിന്നും പ്രസിദ്ധീകരണം ആരംഭിച്ച മലയാള മാസിയാണ് അൽ ജലാൽ. ഒരു പതിറ്റാണ്ടോളം കാലം പ്രസിദ്ധീകരണം തുടർന്നു.**

റബീഉൽ അവ്വൽ 12-നാണ് പ്രഥമ ലക്കം പ്രസിദ്ധീകരിക്കപ്പെട്ടത്. മുഅല്ലിം മലയാള ത്രൈമാസിക കൂടുതൽ കാലം പിടിച്ചുനിൽക്കാൻ കഴിയാതെ നിലച്ചുപോവുകയായിരുന്നു.

### അൽ ബുർഹാൻ അറബി മലയാള മാസിക

1960-ൽ കെ.വി മുഹമ്മദ് മുസ്‌ലിയാർ കൂറ്റനാടിന്റെ നേതൃത്വത്തിൽ താനൂർ ഇസ്‌ലാഹുൽ ഉലൂം കേന്ദ്രമായി തുടക്കംകുറിച്ച അറബി മലയാള മാസികയാണ് അൽ ബുർഹാൻ. എഡിറ്ററും പ്രസാധകനുമെല്ലാം കെ.വി മുഹമ്മദ് മുസ്‌ലിയാർ തന്നെയായിരുന്നു. അദ്ദേഹത്തിന്റെ ഖുർആൻ പരിഭാഷയും അനുബന്ധ പഠനങ്ങളും ആദ്യം വെളിച്ചം കണ്ടത് അൽ ബുർഹാനിലാണ്. പരപ്പനങ്ങാടി ബയാനിയ്യയിൽ നിന്നാണ് മാസിക അച്ചടിച്ചിരുന്നത്. സുന്നീടൈംസിന്റെ കടന്നുവരവോടെ അൽ ബുർഹാൻ പ്രസിദ്ധീകരണം അവസാനിപ്പിച്ചു.

### അൽ ജലാൽ മലയാള മാസിക

ഇ.കെ ഹസൻ മുസ്‌ലിയാരുടെ നേതൃത്വത്തിൽ 1968-ൽ കോഴിക്കോട് നിന്നും പ്രസിദ്ധീകരണം ആരംഭിച്ച മലയാള മാസികയാണ് അൽ ജലാൽ. 'അഹ്‌ലുസ്സുന്നത്തി വൽജമാഅത്തിന്റെ വിശ്വാസാചാര പ്രചാരണാർഥം അൽ ജലാൽ പബ്ലിഷിങ് കമ്മിറ്റി പ്രസിദ്ധീകരിക്കുന്ന മലയാള മാസിക' എന്നാണ് സ്വയം പരിചയപ്പെടുത്തിയിരുന്നത്. ഇ.കെ ഹസൻ മുസ്‌ലിയാർ ചീഫ് എഡിറ്ററും എ.പി അബൂബക്കർ മുസ്‌ലിയാർ, കെ.എം മുഹമ്മദ് കോയ, ഹാജി എൻ. അഹ്മദ് എന്നിവർ സബ് എഡിറ്റർമാരും ഡോ. യു മൊയ്തീൻകുട്ടി പബ്ലിഷറുമായിരുന്നു. ഒരു പതിറ്റാണ്ടോളം കാലം പ്രസിദ്ധീകരണം തുടർന്നു.

### സുന്നീ ടൈംസ് വാരിക

1963-ൽ കാസർഗോഡ് നടന്ന സമസ്ത സമ്മേളത്തിൽ വെച്ച് സുന്നി യുവജന സംഘത്തിന് ഒരു മുഖപത്രം ആരംഭിക്കണമെന്ന അഭിപ്രായം ഉയർന്നു. പിന്നീട് തുടർ ചർച്ചകൾ നടക്കുകയും ശംസുൽ ഉലമാ ഇ.കെ അബൂബക്ർ മുസ്‌ലിയാർ മുഖപത്രത്തിന് 'സുന്നീ ടൈംസ്' എന്ന് നാമകരണം നടത്തുകയും ചെയ്തു. 1964 ജൂലൈ 20/ 1384 റബീഉൽ അവ്വൽ 10-ന് കോഴിക്കോട് ടൗൺഹാളിൽ വെച്ച് വെല്ലൂർ ബാഖിയാത്തുസ്വാലിഹാത്ത് പ്രിൻസിപ്പൽ ഉത്തമപാളയം അബൂബക്ർ ഹസ്റത്ത് സുന്നീ ടൈംസ് പ്രകാശനം നിർവഹിച്ചു. അന്നത്തെ ഇന്ത്യൻ വൈസ് പ്രസിഡന്റ് ഡോ. സക്കീർ ഹുസൈൻ,



സുന്നീടൈംസ്
ആഴ്ചപ്പതിപ്പ്
സമസ്ത: വിദ്യാ: ബോർഡിന്റെ പ്രവർത്തനം
പിന്നിട്ടകാലത്തേക്കൊരു തിരിഞ്ഞു നോട്ടം



മൗലാനാ അബ്ദുൽ ബാരി മുസ്‌ലിയാർ, സയ്യിദ് അബ്ദുറഹ്മാൻ ബാഫഖി തങ്ങൾ, അയനിക്കാട് ഇബ്റാഹീം മുസ്‌ലിയാർ എന്നിവരുടെ സന്ദേശങ്ങളും റബീഉൽ അവ്വലിന് സ്വാഗതം എന്ന കുറിപ്പും അടങ്ങിയതായിരുന്നു ഒന്നാം പേജ്. അമാനത്ത് കോയണ്ണി മുസ്‌ലിയാരുടെ ഫിഖ്ഹ് പംക്തിയും കെ.വി മുഹമ്മദ് മുസ്‌ലിയാരുടെ അഖാദയും പി.എ അബ്ദുല്ല മൗലവിയുടെ തസവ്വുഫും വി.എസ്.എ തങ്ങളുടെ ചരിത്രവും പ്രഥമ ലക്കത്തിന് മാറ്റുകൂട്ടി.

കെ.വി മുഹമ്മദ് മുസ്‌ലിയാരായിരുന്നു പ്രഥമ ചീഫ് എഡിറ്റർ. ബി. കുട്ടി ഹസൻ ഹാജി പബ്ലിഷറും മാനേജിംഗ് എഡിറ്ററുമായിരുന്നു. കെ.പി ഉസ്മാൻ സാഹിബ്, എസ്.എം ജിഫ്രി തങ്ങൾ, വി.എസ്.എ തങ്ങൾ, വി.പി.എം അബ്ദുൽ അസീസ് മാസ്റ്റർ, എൻ. അഹ്മദ് ഹാജി എലത്തൂർ, പി. അബൂബക്ർ നിസാമി എന്നിവരായിരുന്നു പ്രഥമ പത്രാധിപ സമിതി അംഗങ്ങൾ. ശംസുൽ ഉലമാ ഇ.കെ അബൂബക്ർ മുസ്‌ലിയാർ, അമാനത്ത് കോയണ്ണി മുസ്‌ലിയാർ, കെ.ടി മാനു മുസ്‌ലിയാർ എന്നിവർ വിവിധ കാലങ്ങളിൽ പത്രാധിപൻമാരായിരുന്നു. 1977 വരെ സുന്നീ ടൈംസ് സുന്നി യുവജന സംഘത്തിനു കീഴിൽ പ്രസിദ്ധീകരണം തുടർന്നു. പബ്ലിഷർ ആയിരുന്ന ബി. കുട്ടി ഹസൻ ഹാജി നൂരിഷാ ത്വരീഖത്തിന്റെ പ്രചാരകനായ സാഹചര്യത്തിൽ 1977 ജൂൺ 13-ന് സുന്നീ ടൈംസ് വാരിക നിർത്തിവെച്ചു. ബി. കുട്ടി ഹസൻ ഹാജി പിന്നീട് സുന്നീ ടൈംസ് വാരികയുടെ അനുമതി പത്രം ഫാറൂഖ് മൗലവിയുടെ മുസ്‌ലിം ഡെമോക്രാറ്റിക് പാർട്ടിക്ക് കൈമാറി. സുന്നി ടൈംസ് 1984-85 കാലത്ത് എം.ഡി.പിയുടെ പത്രമായി പ്രസിദ്ധീകരിച്ചിരുന്നു.

സുന്നീ ടൈംസ് നിർത്തി വെച്ച സാഹചര്യത്തിൽ സുന്നി വോയ്സ് എന്ന പേരിൽ സുന്നി യുവജന സംഘം മുഖപത്രം ആരംഭിച്ചു. 1977 ജൂലൈ 14-ന് പ്രഥമ ലക്കം പുറത്തിറങ്ങി. അന്നത്തെ സുന്നി യുവജന സംഘം ജനറൽ സെക്രട്ടറി കാന്തപുരം എ.പി അബൂബക്കർ മുസ്‌ലിയാരായിരുന്നു പബ്ലിഷർ. 1983-ൽ സുന്നി സ്റ്റുഡന്റ്സ് ഫെഡഡറേഷന്റെ (എസ്.എസ്എഫ്) മുഖപത്രമായി മലപ്പുറത്തു നിന്നും രിസാല പ്രസിദ്ധീകരണം ആരംഭിച്ചു 1977-ൽ കോഴിക്കോട് ജില്ലാ സുന്നി യുവജന സംഘത്തിന്റെ കീഴിൽ സുന്നത്ത് മാസിക ആരംഭിച്ചു. യു.എ.ഇ കേന്ദ്രമായി പ്രവർത്തിച്ചിരുന്ന അൽ ഇർശാദ് പബ്ലിക്കേഷൻ സെന്ററിനു കീഴിൽ 1984 മാർച്ച് 10-ന് കോഴിക്കോട് ടൗൺഹാളിൽ വെച്ച് അൽ ഇർഫാദ് മാസിക പ്രകാശിതമായി. 1984-ൽ തൗഫീഖ് പബ്ലിക്കേഷനു കീഴിൽ സിറാജ് ദിനപത്രം ആരംഭിച്ചു. കാന്തപുരം എ.പി അബൂബക്കർ മുസ്‌ലിയാരുടെ നിയന്ത്രണത്തിലായിരുന്ന ഇവയെല്ലാം 1989-ൽ സമസ്തക്ക് നഷ്ടപ്പെടുകയായിരുന്നു.

1983 ജൂലൈയിൽ കളനാട് ജാമിഅ: സഅദിയ്യയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന അദ്ദഅ്വാ മാസിക കണ്ണൂർ ജില്ലാ ജംഇയ്യത്തുൽ ഉലമായുടെ പ്രസിദ്ധീകരണമായിരുന്നു. സി.എം അബ്ദുല്ല മൗലവിയായിരുന്നു മുഖ്യപത്രാധിപർ. 1980-കളുടെ അവസാനത്തിൽ തൊഴിയൂർ ദാറുറഹ്മയിൽ നിന്നും റഹ്മത്ത് മാസിക പുറത്തിറങ്ങി. എം.കെ.എ കുഞ്ഞുമുഹമ്മദ് മുസ്‌ലിയാർ ചീഫ് എഡിറ്ററും സി.കെ കുഞ്ഞി തങ്ങൾ മാനേജിംഗ് എഡിറ്ററും സയ്യിദ് അബ്ദുറഹ്മാൻ ഇമ്പിച്ചിക്കോയ അസ്ഹരി തങ്ങൾ അഡ്വൈസറുമായിരുന്നു. 1958 മുതൽ കെ.കെ സ്വദഖത്തുല്ല മുസ്‌ലിയാരുടെ പത്രാധിപത്വത്തിൽ പ്രസിദ്ധീകരണമാരംഭിച്ച നുസ്റത്തുൽ അനാം, കെ.എം മുഹമ്മദ് കോയയുടെ നേതൃത്വത്തിൽ പുറത്തിറങ്ങിയിരുന്ന സുബുലുസ്സലാം മാസിക, വി.പി സെയ്തു മുഹമ്മദ് നിസാമിയുടെ ഇസ്‌ലാമിക് ഫൈറ്റർ തുടങ്ങിയവ ചില ആദ്യകാല പ്രസിദ്ധീകരണങ്ങളാണ്.





### അൽ മുഅല്ലിം മാസിക

1974-ൽ വളവന്നൂരിൽ ചേർന്ന ജംഇയ്യത്തുൽ മുഅല്ലിമീൻ ജനറൽ ബോഡി ഒരു അറബി മലയാള മാസിക ആരംഭിക്കാനുള്ള നിർദേശത്തിന് അംഗീകാരം നൽകിയിരുന്നു. തുടർന്ന് 1974 എപ്രിൽ 27-ന് താനൂരിൽ കെ.കെ ഹസ്റത്തിന്റെ വസതിയിൽ ചേർന്ന എക്സിക്യൂട്ടീവ് യോഗം മാസിക പുറത്തിറക്കാൻ തീരുമാനിച്ചു. മാസികക്ക് മുഅല്ലിം എന്ന് നാമകരണം നടത്തുകയും ചെയ്തു. ചീഫ് എഡിറ്ററായി കെ.കെ അബൂബക്ർ ഹസ്റത്തിനെയും സബ് എഡിറ്റർമാരായി കെ.പി ഉസ്മാൻ സാഹിബ്, പി.എ നിസാമി, എം.എ അബ്ദുൽ ഖാദിർ

മുസ്‌ലിയാർ, ഇബ്റാഹീം പുത്തൂർ, ടി.എം കുഞ്ഞിമൂസ വടകര എന്നിവരെയും തെരഞ്ഞെടുത്തു. എന്നാൽ, രണ്ടു വർഷം കഴിഞ്ഞ് 1977-ലാണ് മുഅല്ലിം മാസിക പ്രസിദ്ധീകരിക്കപ്പെട്ടത്.

1977 ജനുവരിയിൽ കാലിക്കറ്റ് സർവകലാശാലാ കോമ്പൗണ്ടിൽ സുന്നി യുവജന സംഘം നിർവഹിച്ച പള്ളിക്കു മുമ്പിൽ നടന്ന ചടങ്ങിൽ വെച്ച് മുഅല്ലിം അറബി-അറബി മലയാള മാസിക പ്രകാശിതമായി. സയ്യിദ് ഇഹ്തിശാം അഹ്മദ് നദ്‌വി വൈസ് ചാൻസ്‌ലർ നൂർ മുഹമ്മദ് സാഹിബിന് പ്രഥമ കോപ്പി നൽകിയാണ് പ്രകാശനം നിർവഹിച്ചത്. 16 പേജ് അറബിയിലും 16 പേജ് അറബി മലയാളത്തിലുമായാണ് മാസിക പുറത്തിറങ്ങിയത്. 1989 ജൂലൈ ലക്കം മുതൽ മലയാള ഭാഷയും ഇടംപിടിച്ചു. 1995 ഫെബ്രുവരി ലക്കം മുതൽ അറബി വിഭാഗം നിർത്തി. സാങ്കേതിക കാരണങ്ങളാൽ 1997-ൽ അൽ മുഅല്ലിം പ്രസിദ്ധീകരണം നിലച്ചുവെങ്കിലും 2003-ൽ പുനഃരാരംഭിച്ചു.

കോഴിക്കോട് ഖാളിയായിരുന്ന സയ്യിദ് ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങളായിരുന്നു അറബി വിഭാഗം എഡിറ്റർ. ടി.കെ അബ്ദുല്ല മൗലവി അറബി മലയാള വിഭാഗം കൈകാര്യം ചെയ്തു. കെ.കെ അബൂബക്ർ ഹസ്റത്ത്, കെ.വി മുഹമ്മദ് മുസ്‌ലിയാർ, കെ.ടി മാനു മുസ്‌ലിയാർ എന്നിവർ വിവിധ കാലങ്ങളിൽ മുഖ്യപത്രാധിപർ സ്ഥാനത്തിരുന്നു. പ്രൊഫ. കെ. ആലിക്കുട്ടി മുസ്‌ലിയാരാണ് ഇപ്പോഴത്തെ മുഖ്യപത്രാധിപർ. കെ.ടി മാനു മുസ്‌ലിയാർ, ഇബ്റാഹീം ഫൈസി പുത്തൂർ, ജലീൽ ഫൈസി പുല്ലങ്കോട് എന്നിവർ വിവിധ കാലങ്ങളിൽ എഡിറ്റർമാരായിരുന്നു. വാക്കോട് മൊയ്തീൻകുട്ടി ഫൈസിയാണ് ഇപ്പോഴത്തെ എഡിറ്റർ. അറബി ഭാഷാ പഠനം പ്രോത്സാഹിപ്പിക്കുകയും അറബി മലയാളത്തിന് പുനർ ജീവൻ നൽകുകയും ലക്ഷ്യമാക്കി ആരംഭിച്ച അൽ മുഅല്ലിം നിലവിൽ മലയാളത്തിൽ മദ്റസകളും അധ്യാപകരുമായും ബന്ധപ്പെട്ട കാര്യങ്ങൾക്കാണ് പ്രാധാന്യം നൽകുന്നത്. സമസ്തയുടെ മുഴുവൻ മദ്റസകളിലേക്കും സൗജന്യമായാണ് മുഅല്ലിം മാസിക വിതരണം ചെയ്യപ്പെടുന്നത്.

## അൽ മുബാറക് വാരിക

ഇസ്‌ലാമിക പ്രചാരണ സഭയുടെ ആഭിമുഖ്യത്തിൽ 1980 ജൂൺ ആദ്യവാരം തിരൂരിൽ നിന്നും ആരംഭിച്ച അൽ മുബാറക് മലയാള വാരിക സുന്നീ ആദർശ രംഗത്ത് വലിയ ആവേശമാണ് സൃഷ്ടിച്ചത്. മത സാംസ്കാരിക കുടുംബ വാരിക എന്നാണ് പ്രഥമ ലക്കം അൽ മുബാറകിനെ പരിചയപ്പെടുത്തുന്നത്. എം.പി മുസ്തഫൽ ഫൈസി പത്രാധിപരും അബൂബക്ർ ശർവാനി പബ്ലിഷറുമായിരുന്നു. മുസ്തഫൽ ഫൈസിയുടെ മുഹ്‌യിദ്ദീൻ മാല വ്യാഖ്യാനം, ഡോ. ഹുസൈൻ രണ്ടത്താണിയുടെ പാക്കിസ്ഥാൻ പിറവിക്ക് മുമ്പും പിമ്പും തുടങ്ങിയവ തുടർ പംക്തികളായി അൽ മുബാറകിൽ പ്രസിദ്ധീകരിച്ചു. വാരികയുടെ സമസ്ത നേതാക്കളെ വിമർശിക്കുന്ന ശൈലി സംഘടനാ രംഗത്ത് വലിയ വിവാദങ്ങളുണ്ടാക്കി. അൽ മുബാറകിന്റെ മാതൃ സംഘടന മലപ്പുറം ജില്ലയിലെ വളാഞ്ചേരിക്കടുത്ത പുറമണ്ണൂരിൽ വിദ്യാഭ്യാസ സമുച്ചയത്തിന്റെ പ്രവർത്തനങ്ങളുമായി മുന്നോട്ടു പോയപ്പോൾ വാരികയുടെ പ്രവർത്തനങ്ങൾ അവസാനിപ്പിക്കുകയായിരുന്നു.


അൽമുബാറക്
മത സാംസ്കാരിക കുടുംബ വാരിക

ഭൗതികതയെ അതിജയിച്ച

ഐതിഹാസിക പ്രയാണം

ദേഹവും ദേഹിയും

**ഇസ്‌ലാമിക പ്രചാരണ സഭയുടെ ആഭിമുഖ്യത്തിൽ 1980 ജൂൺ ആദ്യവാരം തിരൂരിൽ നിന്നും ആരംഭിച്ച അൽ മുബാറക് മലയാള വാരിക സുന്നീ ആദർശ രംഗത്ത് വലിയ ആവേശമാണ് സൃഷ്ടിച്ചത്.**



## ഹിക്മത്ത് വാരിക

സുന്നി മഹല്ല് ഫെഡറേഷൻ തൃശൂർ ജില്ലാ കമ്മിറ്റിയുടെ കീഴിൽ 1983 മുതൽ തൃശൂരിൽ നിന്നും ഹിക്മത്ത് മാസിക പ്രസിദ്ധീകരിച്ചിരുന്നു. നാട്ടിക വി. മൂസ മുസ്‌ലിയാർ, സി.കെ കുഞ്ഞി തങ്ങൾ, എം.കെ കൊടശ്ശേരി, പി.പി യൂസുഫ് മുസ്‌ലിയാർ തുടങ്ങിയവരായിരുന്നു മാസികയുടെ പ്രവർത്തകർ. മൂസ മുസ്‌ലിയാർ ദേശമംഗലം എം.ഐ.സിയിൽ കേന്ദ്രീകരിച്ചതോടെ മാസികയുടെ പ്രവർത്തനങ്ങൾ മന്ദഗതിയിലായി. 1984 ഒക്ടോബർ 30-ന് കോട്ടക്കൽ മദ്റസയിൽ ചേർന്ന സുന്നി യുവജന സംഘം ജില്ലാ കൗൺസിലിൽ കെ.ടി സിദ്ദീഖ് മരക്കാർ മൗലവി

ജില്ലാ കമ്മിറ്റിയുടെ കീഴിൽ ഒരു വാരിക ആരംഭിക്കണമെന്ന് പ്രമേയത്തിലൂടെ ആവശ്യപ്പെട്ടു. പ്രമേയം കൗൺസിൽ അംഗീകരിക്കുകയും ഒരു വാരിക തുടങ്ങുന്നതിന് തസ്നീം പബ്ലിഷിംഗ് കമ്മിറ്റി രൂപീകരിക്കുകയും ചെയ്തു. പെരുമ്പള്ളി മുഹമ്മദ് ഹാജിയെ ജനറൽ മാനേജറായും ബഹാഉദ്ദീൻ കൂരിയാടിനെ ചീഫ് എഡിറ്ററായും തെരഞ്ഞെടുത്തു. പുതിയ ഒരു വാരികക്ക് അനുമതി ലഭിക്കാൻ വൈകുമെന്നുള്ളതിനാൽ നിലവിലുള്ള വാരിക ഏറ്റെടുക്കാൻ തീരുമാനിക്കുകയും ചെയ്തു. എം.കെ മുഹമ്മദ് സാലിം മൗലവി എഡിറ്ററായി മലപ്പുറത്ത് നിന്നും പ്രസിദ്ധീകരിക്കുന്ന ജിഹാദ് വാരിക ഏറ്റെടുക്കാൻ ധാരണയായി. 1984 ഡിസംബർ 9-ന് വാരിക തുടങ്ങാൻ നിശ്ചയിച്ചു. പ്രകാശന ചടങ്ങിലേക്ക് അധ്യക്ഷനായി കോട്ടുമല അബൂബക്ർ മുസ്‌ലിയാരെ തീരുമാനിച്ചു. ക്ഷണിക്കാൻ ചെന്ന സംഘാടകരോട് അദ്ദേഹം പറഞ്ഞു: "ജിഹാദ് നമുക്ക് യോജിച്ച പേര് അല്ല."

ജിഹാദ് മാസിക ഏറ്റെടുക്കുന്നതിൽ നിന്നും കോട്ടുമല അബൂബക്ർ മുസ്‌ലിയാർ സംഘാടകരെ പിന്തിരിപ്പിച്ചു. ഇതോടെ തൃശൂരിൽ നിന്നും പ്രസിദ്ധീകരിക്കുന്ന ഹിക്മത്ത് മാസികയുടെ പേരിൽ വാരിക കോട്ടക്കലിൽ നിന്നും പ്രസിദ്ധീകരിക്കാനുള്ള നടപടികളിലേക്ക് കടക്കുകയായിരുന്നു. നേരത്തേ നിശ്ചയിച്ചതു പ്രകാരം 1984 ഡിസംബർ 9-ന് മലപ്പുറം മോഡൽ ഹൈസ്കൂളിൽ വെച്ച് നടന്ന ചടങ്ങിൽ കോട്ടുമല അബൂബക്ർ മുസ്‌ലിയാരുടെ അധ്യക്ഷതയിൽ സയ്യിദ് ഉമർ അലി ശിഹാബ് തങ്ങൾ വാരിക പ്രകാശനം ചെയ്തു. ഹിക്മത്ത് വീക്ക്‌ലി നാലു വർഷം നീണ്ടുനിന്നു.



### ഫിർദൗസ് മാസിക

എം.എം ബശീർ മുസ്‌ലിയാർ ചെയർമാനായ സുന്നി പ്രിന്റിംഗ് ആന്റ് പബ്ലിഷിംഗ് കമ്പനിയുടെ നേതൃത്വത്തിൽ 1984 ഡിസംബർ അവസാനത്തിൽ കരുവാരകുണ്ട് ദാറുന്നജാത്ത് കേന്ദ്രീകരിച്ച് പ്രസിദ്ധീകരണം ആരംഭിച്ച മാസികയാണ് ഫിർദൗസ്. കെ.ടി മാനു മുസ്‌ലിയാർ ആയിരുന്നു എഡിറ്റർ. മാസികയായി ആരംഭിച്ച ഫിർദൗസ് പിന്നീട് വാരികയായി. സുന്നി അഫ്കാർ ആരംഭിച്ചപ്പോൾ നിലവിലുണ്ടായിരുന്ന വരിക്കാരെ കൈമാറി പ്രസിദ്ധീകരണം അവസാനിപ്പിക്കുകയായിരുന്നു. 1980 കളിൽ സമസ്തയിലുണ്ടായ പ്രശ്നങ്ങൾ അന്നത്തെ പ്രസിദ്ധീകരണങ്ങൾ വഴിയാണ് മൂർഛിച്ചത്. നിലവിലുണ്ടായിരുന്ന ആനുകാലികങ്ങളിലെല്ലാം കാന്തപുരം എ.പി അബൂബക്കർ മുസ്‌ലിയാർക്കായിരുന്നു മേധാവിത്വം. ഇത്തരം പ്രസിദ്ധീകരണങ്ങൾ സമസ്തയുടെ നേതാക്കൾക്കെതിരെ തന്നെ വിമർശനങ്ങൾ അഴിച്ചുവിട്ടപ്പോഴാണ് ഹിക്മത്തും ഫിർദൗസും ഉദയം ചെയ്തത്. യഥാർഥ സുന്നി ആശയവും സമസ്തയുടെ ലക്ഷ്യവും പ്രചരിപ്പിക്കുന്നതിനും കപടൻമാരുടെ നിലപാട് തുറന്നു കാണിക്കുന്നതിനും ഇരു പ്രസിദ്ധീകരണങ്ങളും വഹിച്ച പങ്ക് വളരെ വലുതാണ്. ബശീർ ഫൈസി ചീക്കോന്ന് എഡിറ്ററായി പ്രവർത്തിച്ചിരുന്നു.



ഫിർദൗസ്
വാരിക

## ആ വെടിയുണ്ടകൾ ഇന്ത്യക്കുനേരെ

റഖീബ്

**ജിഹാദ് മാസിക ഏറ്റെടുക്കുന്നതിൽ നിന്നും കോട്ടുമല അബൂബക്ർ മുസ്‌ലിയാർ സംഘാടകരെ പിന്തിരിപ്പിച്ചു. ഇതോടെ തൃശൂരിൽ നിന്നും പ്രസിദ്ധീകരിക്കുന്ന ഹിക്മത്ത് മാസികയുടെ പേരിൽ വാരിക കോട്ടക്കലിൽ നിന്നും പ്രസിദ്ധീകരിക്കാനുള്ള നടപടികളിലേക്ക് കടക്കുകയായിരുന്നു.**

### അൽ ഈജാസ് മാസിക

എസ്.കെ.എസ്.എസ്.എഫ് തിരൂർ താലൂക്ക് കമ്മിറ്റിക്കു കീഴിൽ തൊണ്ണൂറുകളുടെ തുടക്കത്തിൽ കോട്ടക്കലിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന മാസികയാണ് അൽ ഈജാസ്. അതേ കമ്മിറ്റിക്കു കീഴിൽ നേരത്തേ പ്രസിദ്ധീകരിച്ചിരുന്ന സർഗധാര സ്പെഷ്യൽ പതിപ്പുകൾക്ക് വമ്പിച്ച സ്വീകാര്യത ലഭിച്ചപ്പോഴാണ് പുതിയ മാസിക തുടങ്ങാൻ പ്രചോദനമായത്. ഡോ. ബഹാഉദ്ദീൻ മുഹമ്മദ് നദ്‌വിയായിരുന്നു ചീഫ് എഡിറ്റർ. ഒ.കെ.എം കുട്ടി ഉമരി പബ്ലിഷറും സിദ്ദീഖ് ഫൈസി വാളക്കുളം സബ് എഡിറ്ററുമായിരുന്നു. സയ്യിദ് കെ.കെ.എസ് തങ്ങൾ വെട്ടി




**1991 സെപ്തംബർ 18/1412 റബീഉൽ അവ്വൽ 9-ന് സുന്നി അഫ്കാർ പ്രഥമ ലക്കം പുറത്തിറങ്ങി. കണ്ണിയത്ത് അഹ്മദ് മുസ്‌ലിയാരുടെ പ്രാർഥനയോടെ കോഴിക്കോട് ടൗൺ ഹാളിൽ നടന്ന പരിപാടിയിൽ സയ്യിദ് ഉമർ അലി ശിഹാബ് തങ്ങൾക്ക് കോപ്പി നൽകി ശംസുൽ ഉലമാ ഇ.കെ അബൂബക്ർ മുസ്‌ലിയാർ പ്രകാശനം നിർവഹിച്ചു.**

ച്ചിറയായിരുന്നു തിരൂർ താലൂക്ക് കമ്മിറ്റിയുടെ ജനറൽ സെക്രട്ടറി. ആറു ലക്കങ്ങൾ പുറത്തിറങ്ങിയ ശേഷം സാങ്കേതിക കാരണങ്ങളാൽ നിലച്ചുപോയി.

## സുന്നി അഫ്കാർ വാരിക

1989-ൽ സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ മുശാവറ സുന്നി യുവജന സംഘം കമ്മിറ്റി പിരിച്ചുവിടുകയും സയ്യിദ് ഉമർ അലി ശിഹാബ് തങ്ങൾ പ്രസിഡന്റും സി.എച്ച് ഹൈദ്രൂസ് മുസ്‌ലിയാർ സെക്രട്ടറിയുമായി പുനഃസംഘടിപ്പിക്കുകയും ചെയ്തു. സംഘടനക്ക് കീഴിൽ പെട്ടെന്ന് ഒരു മുഖപത്രം ആരംഭിക്കണമെന്ന നിർദേശം ഉയർന്നപ്പോൾ കരുവാരകുണ്ട് നിന്നും പ്രസിദ്ധീകരിച്ചിരുന്ന ഫിർദൗസ് വാരിക ഏറ്റെടുക്കാൻ തീരുമാനിച്ചു. ഇതിനുള്ള പ്രവർത്തനം ആരംഭിച്ചപ്പോൾ പുതിയ പേരിൽ വാരിക തുടങ്ങാനുള്ള ശംസുൽ ഉലമാ ഇ.കെ അബൂബക്ർ മുസ്‌ലിയാരുടെ നിർദേശം വന്നു. ശംസുൽ ഉലമാ നിർദേശിച്ചതനുസരിച്ച് സുന്നീ അഫ്കാർ, സുന്നീ ആവാസ്, സുന്നീ നശ്ർ എന്നീ ക്രമത്തിൽ അംഗീകാരത്തിന് അപേക്ഷ നൽകി. ആദ്യത്തെ പേരായ സുന്നീ അഫ്കാറിനു തന്നെയാണ് അംഗീകാരം ലഭിച്ചത്.

1991 സെപ്തംബർ 18/1412 റബീഉൽ അവ്വൽ 9-ന് സുന്നി അഫ്കാർ പ്രഥമ ലക്കം പുറത്തിറങ്ങി. കണ്ണിയത്ത് അഹ്മദ് മുസ്‌ലിയാരുടെ പ്രാർഥനയോടെ കോഴിക്കോട് ടൗൺഹാളിൽ നടന്ന പരിപാടിയിൽ സയ്യിദ് ഉമർ അലി ശിഹാബ് തങ്ങൾക്ക് കോപ്പി നൽകി ശംസുൽ ഉലമാ ഇ.കെ അബൂബക്ർ മുസ്‌ലിയാർ പ്രകാശനം നിർവഹിച്ചു. പാണക്കാട് സയ്യിദ് ഉമർ അലി ശിഹാബ് തങ്ങൾ മാനേജിംഗ് ഡയറക്ടറും എം.പി.എം ശരീഫ് കുരിക്കൾ പബ്ലിഷറും കെ.ടി മാനു മുസ്‌ലിയാർ മുഖ്യപത്രാധിപരും ഇബ്‌റാഹീം ഫൈസി പുത്തൂർ പത്രാധിപരും അബ്ദുസ്സമദ് പൂക്കോട്ടൂർ മാനേജറുമായിരുന്നു. വിവിധ കാലങ്ങളിൽ പി.കെ മുഹമ്മദ് എഡിറ്റർ ഇൻ ചാർജായും പി.പി മുഹമ്മദ് ഫൈസി എക്സിക്യൂട്ടീവ് എഡിറ്ററായും പിണങ്ങോട് അബൂബക്ർ മാനേജിംഗ് എഡിറ്ററായും പ്രവർത്തിച്ചിട്ടുണ്ട്. ഉമർ അലി തങ്ങൾക്കു ശേഷം ഹൈദർ അലി തങ്ങൾ മാനേജിംഗ് ഡയറക്ടറായി. മാനു മുസ്‌ലിയാർക്കു ശേഷം മുഖ്യപത്രാധിപരായി പ്രൊഫ. കെ. ആലിക്കുട്ടി മുസ്‌ലിയാർ ഇപ്പോഴും തുടരുന്നു. സയ്യിദ് മുഹമ്മദ് കോയ തങ്ങൾ ജമലുല്ലൈലി എക്സിക്യൂട്ടിവ് ഡയറക്ടറും അബ്ദുസ്സമദ് പൂക്കോട്ടൂർ ജനറൽ മാനേജറും ഹംസ റഹ്മാനി കൊണ്ടിപറമ്പ് മാനേജിംഗ് എഡിറ്ററും എം. ഉമർ റഹ്മാനി പുല്ലൂർ എഡിറ്റർ ഇൻ




ചാർജുമാണ്. ആദ്യ കാലങ്ങളിൽ കോഴിക്കോട് സമസ്ത ഓഫീസിലായിരുന്നു സുന്നി അഫ്കാർ ആസ്ഥാനം. ഇടക്കാലത്ത് മലപ്പുറം സുന്നി മഹലിലേക്ക് മാറി. പിന്നീട് സമസ്ത കേരള ഇസ്‌ലാം മത വിദ്യാഭ്യാസ ബോർഡ് മാസിക ഏറ്റെടുക്കാൻ തീരുമാനിക്കുകയും ആസ്ഥാനം ചേളാരി സമസ്താലയത്തിലേക്ക് മാറ്റുക







യും ചെയ്തു.

### സത്യധാര ദ്വൈവാരിക

എസ്.കെ.എസ്.എസ്.എഫ് മുഖപത്രമാണ് സത്യധാര ദ്വൈവാരിക. 1997 ആഗസ്റ്റ് 2-ന് മാസികയായാണ് സത്യധാര പ്രകാശിതമായത്. പാണക്കാട് സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങൾ പി.കെ കുഞ്ഞാലിക്കുട്ടിക്ക് നൽകിയാണ് പ്രകാശനം നിർവഹിച്ചത്. 2001 ആഗസ്റ്റ് മുതൽ സത്യധാര ദ്വൈവാരികയായി. പ്രഥമ ലക്കം ദ്വൈവാരിക അന്നത്തെ വിദ്യാഭ്യാസ വകുപ്പ് മന്ത്രി നാലകത്ത് സൂപ്പി സാഹിത്യകാരനായ യു.എ ഖാദറിനു നൽകിയാണ് പ്രകാശനം നിർവഹിച്ചത്. തുടക്കം മുതലേ പാണക്കാട് സയ്യിദ് സ്വാദിഖലി ശിഹാബ് തങ്ങൾ മാനേജിംഗ് ഡയറക്ടറും അബ്ദുൽ ഹമീദ് ഫൈസി അമ്പലക്കടവ് ചീഫ് എഡിറ്ററുമാണ്. വിവിധ കാലങ്ങളിൽ കെ.പി കുഞ്ഞിമൂസ കൺസൾട്ടന്റ് എഡിറ്ററും ജി.എം സലാഹുദ്ദീൻ ഫൈസി എഡിറ്ററും ഹാരിസ്




**ഒട്ടനവധി മലയാളി കുടുംബങ്ങൾ അധിവസിക്കുന്ന ഗൾഫ് രാഷ്ട്രങ്ങളിൽ ധാർമിക ബോധം വളർത്താൻ സഹായകമാവുന്ന കുടുംബ മാസികയുടെ അഭാവം പ്രകടമായിരുന്നു. യു.എ.ഇ നാഷണൽ മീഡിയ കൗൺസിലിന്റെ അംഗീകാരമുള്ള ഗൾഫ് സത്യധാരയുടെ പബ്ലിഷർ ഷിയാസ് സുൽത്താനാണ്.**

ബാഖവി കംബ്ലക്കാട് മാനേജിംഗ് എഡിറ്ററും സത്താർ പന്തല്ലൂർ, റശീദ് ഫൈസി വെള്ളായിക്കോട് എന്നിവർ എക്സിക്യൂട്ടീവ് ഡയറക്ടറുമായിരുന്നു. 2010 മുതൽ പി.എ സ്വാദിഖ് ഫൈസി എഡിറ്ററായും 2014 മുതൽ ടി അബ്ദുസ്സമദ് റഹ്മാനി കരുവാരകുണ്ട് സബ് എഡിറ്ററായും പ്രവർത്തിച്ചു വരുന്നു. 2013-ൽ കന്നഡ ഭാഷയിൽ സത്യധാര പ്രസിദ്ധീകരണം ആരംഭിച്ചു.

### ഗൾഫ് സത്യധാര മാസിക

എസ്.കെ.എസ്.എസ്.എഫ് മുഖപത്രമായ സത്യധാരയുടെ ഗൾഫ് എഡിഷനാണ് ഗൾഫ് സത്യധാര മാസിക. ഒട്ടനവധി മലയാളി കുടുംബങ്ങൾ അധിവസിക്കുന്ന ഗൾഫ് രാഷ്ട്രങ്ങളിൽ ധാർമിക ബോധം വളർത്താൻ സഹായകമാവുന്ന കുടുംബ മാസികയുടെ അഭാവം പ്രകടമായിരുന്നു. ആ വിടവ് നികത്തുകയും ഒറ്റപ്പെടലിന്റെ സാഹചര്യങ്ങളിൽ ലഭിക്കാതെ പോകുന്ന ധാർമികബോധവും തുടർ വിദ്യാഭ്യാസ അവസരവും ലളിത വായനയും സൃഷ്ടിക്കുകയും ചെയ്യുക എന്നതാണ് ഗൾഫ് സത്യധാര ലക്ഷ്യമിടുന്നത്. 2013 മാർച്ച് 22-ന് അബൂ



ദാബി ഇന്ത്യൻ ഇസ്‌ലാമിക് സെന്ററിൽ നടന്ന ചടങ്ങിൽ പാണക്കാട് സയ്യിദ് ഹൈദർ അലി ശിഹാബ് തങ്ങളാണ് പ്രകാശനം നിർവഹിച്ചത്. യു.എ.ഇ നാഷണൽ മീഡിയ കൗൺസിലിന്റെ അംഗീകാരമുള്ള ഗൾഫ് സത്യധാരയുടെ പബ്ലിഷർ ഷിയാസ് സുൽത്താനാണ്. ഡോ. അബ്ദുറഹ്മാൻ ഒളവട്ടൂർ ചെയർമാനും മിദ്‌ലാജ് റഹ്മാനി എഡിറ്റർ ഇൻ ചാർജുമാണ്.

### കുരുന്നുകൾ ബാലമാസിക

സമസ്ത കേരള ജംഇയ്യത്തുൽ മുഅല്ലിമീൻ സെൻട്രൽ കൗൺസിലിനു കീഴിൽ 1999-ൽ പ്രസിദ്ധീകരണം ആരംഭിച്ച ബാലമാസികയാണ് കുരുന്നുകൾ. 1999-ൽ കുറ്റിപ്പുറം വാദിനൂരിൽ നടന്ന എസ്.കെ.എസ്.എസ്.എഫ് ദശവാർഷിക സമ്മേളനത്തിൽ വെച്ചാണ് കുരുന്നുകൾ പ്രകാശിതമായത്. കുരുന്നു മനസ്സുകളിൽ മലീമസമായ ചിന്തകളും അക്രമവാസനയും പ്രോത്സാഹിപ്പിക്കുന്ന ഉള്ളടക്കവുമായി മലയാളത്തിലെ വിവിധ ബാല പ്രസിദ്ധീകരണങ്ങൾ രംഗം കയ്യടക്കിയപ്പോൾ കുട്ടികളെ അവയിൽ നിന്നും രക്ഷിച്ച് സർഗവായനയിലേക്ക് നയിക്കാനാണ് കുരുന്നുകൾ ഉദയം ചെയ്തത്. കുരുന്നു ഹൃദയങ്ങളിൽ ധാർമിക ബോധവും ഇസ്‌ലാമിക ചിന്ത






**2012-ൽ കൂരിയാട് നടന്ന സമസ്ത 85-ാം വാർഷിക സമ്മേളനത്തിൽ സമസ്തയുടെ ശതാബ്ദിയുടെ ഭാഗമായി പ്രഖ്യാപിക്കപ്പെട്ട പദ്ധതികളിൽ സുപ്രഭാതം ദിനപത്രത്തിന്റെ പ്രസിദ്ധീകരണവും ഉൾപ്പെട്ടിരുന്നു.**

യും പ്രകാശിപ്പിക്കാൻ കുരുന്നുകൾ മാസികക്ക് കഴിഞ്ഞു. മുതിർന്ന മാധ്യമ പ്രവർത്തകൻ പി.കെ മുഹമ്മദായിരുന്നു പ്രഥമ പത്രാധിപർ. നിലവിൽ ഡോ. എൻ.എ.എം അബ്ദുൽ ഖാദിർ മുഖ്യപത്രാധിപർ പദവി വഹിക്കുന്നു.

### സന്തുഷ്ട കുടുംബം മാസിക

അൽ ബയാൻ മുതലുള്ള സമസ്തയുടെ മുഴുവൻ പ്രസിദ്ധീകരണങ്ങളിലും കുടുംബിനികൾക്ക് പ്രത്യേക പംക്തികൾ സംവിധാനിച്ചിരുന്നു. എന്നാൽ, കുത്തഴിഞ്ഞ ആശയങ്ങൾ കുത്തിനിറച്ച് കുടുംബം കലക്കുന്ന നോവലുകളുടെയും ഇക്കിളിപ്പെടുത്തുന്ന ചിന്തകളുമായി പുറത്തിറങ്ങിയിരുന്ന പൈങ്കിളി സാഹിത്യങ്ങളുടെയും വായന സഹോദരിമാർക്കിടയിൽ വലിയ സ്വാധീനം ചെലുത്തിയപ്പോൾ ഒരു ഇസ്ലാമിക വനിതാ മാഗസിന്റെ പ്രസക്തി വർധിച്ചു. 2002-ൽ സമസ്ത കേരള ജംഇയ്യത്തുൽ മുഅല്ലിമീൻ സെൻട്രൽ കൗൺസിലിനു കീഴിൽ ആരംഭിച്ച സന്തുഷ്ട കുടുംബം മാസിക മുസ്‌ലിം കുടുംബങ്ങളിൽ പുതിയൊരു വായനാ സംസ്കാരത്തിനു തുടക്കം കുറിച്ചു. ലക്ഷക്കണക്കിനു വായനക്കാരുള്ള സന്തുഷ്ട കുടുംബം മലയാളത്തിലെ ഇസ്‌ലാമിക പ്രസിദ്ധീകരണങ്ങളിൽ ഏറ്റവും കൂടുതൽ സർക്കുലേഷനുള്ള മാസികയാണ്. ഡോ. ബഹാഉദ്ദീൻ മുഹമ്മദ് നദ്‌വി ചീഫ് എഡിറ്റും ഹംസ റഹ്മാനി കൊണ്ടിപറമ്പ് എഡിറ്ററുമാണ്.

### സുപ്രഭാതം ദിനപത്രം

സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ കീഴിൽ ഒരു ദിനപത്രം ആരംഭിക്കണമെന്ന ചർച്ചക്ക് ഏറെ പഴക്കമുണ്ട്. 2012-ൽ കൂരിയാട് നടന്ന സമസ്ത 85-ാം വാർഷിക സമ്മേളനത്തിൽ സമസ്തയുടെ ശതാബ്ദിയുടെ ഭാഗമായി പ്രഖ്യാപിക്കപ്പെട്ട പദ്ധതികളിൽ സുപ്രഭാതം ദിനപത്രത്തിന്റെ പ്രസിദ്ധീകരണവും ഉൾപ്പെട്ടിരുന്നു. സമസ്തയുടെ കീഴിൽ രൂപീകൃതമായ കോഴിക്കോട് ഇഖ്‌റഅ് പബ്ലിക്കേഷൻ എന്ന കൂട്ടായ്മയാണ് സുപ്രഭാതം ദിനപത്രം യാഥാർഥ്യമാക്കിയത്. കോട്ടുമല ബാപ്പു മുസ്‌ലിയാരായിരുന്നു ഇഖ്‌റഅ് പബ്ലിക്കേഷന്റെ സ്ഥാപക ചെയർമാൻ. പി.പി മുഹമ്മദ് ഫൈസിയായിരുന്നു കൺവീനർ.

പത്രത്തിന്റെ പ്രവർത്തനങ്ങൾക്കായി കോഴിക്കോട് ഒരു മീഡിയ സെന്റർ ആരംഭിച്ചു. 2012 സെപ്തംബർ 13-ന് കാളമ്പാടി മുഹമ്മദ് മുസ്‌ലിയാരാണ് മീഡിയ സെന്റർ ഉദ്ഘാടനം ചെയ്തത്. 2013 നവംബർ 1-ന് കോഴിക്കോട് നടന്ന ചടങ്ങിൽ സമസ്ത ജനറൽ സെക്രട്ടറി ചെറുശ്ശേരി സൈനുദ്ദീൻ മുസ്‌ലിയാർ പത്രം പുറത്തിറങ്ങുന്നതിന്റെ ഔദ്യോഗിക പ്രഖ്യാപനം നടത്തി. 2014 ജൂലൈ 31-ന് സുപ്രഭാതം ഓൺലൈൻ എഡിഷന് തുടക്കമായി. കോഴിക്കോട് ഫ്രാൻസിസ് റോഡിലെ സുപ്രഭാതം ആസ്ഥാനത്ത് നടന്ന ചടങ്ങിൽ പത്രത്തിന്റെ രക്ഷാധികാരിയായിരുന്ന പാണക്കാട് സയ്യിദ് ഹൈദർ അലി ശിഹാബ് തങ്ങൾ ഓൺലൈൻ എഡിഷൻ ഉദ്


സുപ്രഭാതം

nikah kerala

ഉപരാഷ്ട്രപതി തെരഞ്ഞെടുപ്പ് ഇന്ന്

തെരുവിൽ പൊരുതി കോൺഗ്രസ്

സർക്കാരിനെ വെട്ടിലാക്കി ഗവർണർ

കൊന്നതാകാമെന്ന് പൊലീസ്

ക്രമക്കേടുകൾ തടയാൻ സഹകരണ നിയമം ഭേദഗതി ചെയ്യുന്നു



ഘാടനവും പ്രസ്സിന്റെ സ്വിച്ച് ഓൺ കർമവും നിർവഹിച്ചു.

കോഴിക്കോട് ആസ്ഥാനമായി 2014 സെപ്റ്റംബർ ഒന്നിനാണ് സുപ്രഭാതം പ്രസിദ്ധീകരണമാരംഭിച്ചത്. കോഴിക്കോട് സരോവാരം ബയോ പാർക്കിന് സമീപം നടന്ന ചടങ്ങിൽ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി പ്രകാശനം നിർവഹിച്ചു. ഡോ. ആസാദ് മൂപ്പൻ ആദ്യപ്രതി ഏറ്റുവാങ്ങി. കോഴിക്കോട്, മലപ്പുറം, കണ്ണൂർ, തൃശ്ശൂർ, കൊച്ചി, തിരുവനന്തപുരം എഡിഷനുകളോടെയായിരുന്നു പത്രത്തിന്റെ പിറവി. 2018-ൽ പാലക്കാട് എഡിഷൻ ആരംഭിച്ചു. തുടക്കത്തിൽ കോട്ടുമല ടി.എം ബാപ്പു മുസ്‌ലിയാർ പബ്ലിഷറും നവാസ് പൂനൂർ മാനേജിംഗ് എഡിറ്ററും സി.പി രാജശേഖരൻ എഡിറ്റർ ഇൻ ചാർജും എ. സജീവൻ എക്സിക്യൂട്ടീവ് എഡിറ്ററുമായിരുന്നു. നിലവിൽ സയ്യിദ് മുഹമ്മദ് ജിഫ്‌രി മുത്തുക്കോയ തങ്ങളാണ് *സുപ്രഭാതം* ചെയർമാർ. അബ്ദുൽ ഹമീദ് ഫൈസി അമ്പലക്കടവാണ് കൺവീനർ. ഡോ. ബഹാഉദ്ദീൻ മുഹമ്മദ് നദ്‌വി പബ്ലിഷറും എഡിറ്ററും, ടി.പി ചെറൂപ്പ മാനേജിംഗ് എഡിറ്ററുമാണ്.

### വൗകിഡ്സ്, അൽബിർറ് കിഡ്സ്

സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ കീഴിലുള്ള ഇംഗ്ലീഷ് മീഡിയം സ്കൂളുകളുടെ കൂട്ടായ്മയായ അസ്മി പുറത്തിക്കുന്ന ബാല മാസികയാണ് വൗകിഡ്സ്. 2018 ജൂലൈ 28-ന് പാണക്കാട് സയ്യിദ് ഹൈദർ അലി ശിഹാബ് തങ്ങളാണ് പ്രകാശനം നിർവഹിച്ചത്. കെ. മോയിൻകുട്ടി മാസ്റ്റർ ചീഫ് എഡിറ്ററും ഒ.കെ.എം കുട്ടി ഉമരി മാനേജിംഗ് എഡിറ്ററുമാണ്. സമസ്തയുടെ പ്രീ സ്കൂൾ സംവിധാനമായ അൽബിർറിനു കീഴിൽ 2016 മുതൽ അൽബിർറ് കിഡ്സ് മാഗസിനും പുറത്തിറങ്ങുന്നുണ്ട്.

### കലാലയ പ്രസിദ്ധീകരണങ്ങൾ

സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ കീഴിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങളിൽ നിന്നും നിരവധി പ്രസിദ്ധീകരണങ്ങളാണ് പുറത്തുവന്നത്. പട്ടിക്കാട് ജാമിഅ: നൂരിയ്യയിൽ നിന്നും വർഷം തോറും പുറത്തിറങ്ങുന്ന അൽ മുനീർ സുന്നീ സാഹിത്യത്തിന് വലിയ മുതൽക്കൂട്ടായി. ജാമിഅ: വിദ്യാർഥി സംഘടനയായ നൂറുൽ ഉലമാക്കു കീഴിൽ 1965-ൽ കൈയെഴുത്ത് മാസികയായി തുടക്കം കുറിച്ച അൽ മുനീർ അതേ വർഷം തന്നെ വാർഷികപ്പതിപ്പായി അച്ചടിച്ച് പുറത്തിറക്കി. വിദ്യാർഥികളുടെ മലയാള കൃതികളോടൊപ്പം അറബി ലേഖനവും പ്രഥമ ലക്കത്തിൽ ഇടംപിടിച്ചു. തുടർന്ന് ഓരോ വർഷവും ജാമിഅ: സമ്മേളനങ്ങളോടനുബന്ധിച്ച് അൽമുനീർ പുറത്തിറങ്ങുന്നു.





**ചെമ്മാട് ദാറുൽ ഹുദായിൽ നിന്നും 1998 ഒക്ടോബറിൽ പ്രസിദ്ധീകരണം ആരംഭിച്ച മലയാളത്തിലെ ആദ്യ കലാലയ മാസികയാണ് തെളിച്ചം. വൈവിധ്യവും പഠനാർഹവുമായ ഉള്ളടക്കങ്ങളിലൂടെ ബൗദ്ധിക-അക്കാദമിക സമൂഹത്തെ ആകർഷിക്കാൻ കഴിഞ്ഞ തെളിച്ചം ഒട്ടനേകം സ്പെഷ്യൽ പതിപ്പുകൾ പുറത്തിറക്കിയിട്ടുണ്ട്.**

ചെമ്മാട് ദാറുൽ ഹുദായിൽ നിന്നും 1998 ഒക്ടോബറിൽ പ്രസിദ്ധീകരണം ആരംഭിച്ച മലയാളത്തിലെ ആദ്യ കലാലയ മാസികയാണ് തെളിച്ചം. വൈവിധ്യവും പഠനാർഹവുമായ ഉള്ളടക്കങ്ങളിലൂടെ ബൗദ്ധിക-അക്കാദമിക സമൂഹത്തെ ആകർഷിക്കാൻ കഴിഞ്ഞ തെളിച്ചം ഒട്ടനേകം സ്പെഷ്യൽ പതിപ്പുകൾ പുറത്തിറക്കിയിട്ടുണ്ട്. ഡോ. ബഹാഉദ്ദീൻ മുഹമ്മദ് നദ്‌വി ചീഫ് എഡിറ്ററും ശരീഫ് ഹുദവി ചെമ്മാട് എഡിറ്റർ ഇൻ ചാർജുമാണ്. താനൂർ ഇസ്‌ലാഹുലുൽ ഉലൂം അറബിക് കോളേജിൽ നിന്നും വെളിച്ചം എന്ന പേരിൽ മാസികയും പ്രസിദ്ധീകരിച്ചുവരുന്നുണ്ട്.

### ഭാഷാ പ്രസിദ്ധീകരണങ്ങൾ

1977-ൽ ആരംഭിച്ച അൽ മുഅല്ലിം മാസികയിൽ 1995 വരെ ഒരു അറബി മാസിക കൂടിയായിരുന്നു. പിന്നീട് സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ വിവിധ സ്ഥാപനങ്ങളിൽ നിന്നും മികച്ച ഭാഷാ പ്രസിദ്ധീകരണങ്ങൾ ഉദയം ചെയ്തു. മലപ്പുറം ജില്ലയിലെ കോട്ടക്കലിനടുത്ത പറപ്പൂർ സബീലുൽ ഹിദായ ഇസ്‌ലാമിക് കോളേജിൽ നിന്നും 2006 ആഗസ്റ്റിൽ ആരംഭിച്ച അന്നഹ്ള മാഗസിൻ പ്രസിദ്ധീകരണ രംഗത്ത് പതിനഞ്ച് വർഷം പൂർത്തിയാക്കി മുന്നേ



**പട്ടിക്കാട് ജാമിഅ: നൂരിയ്യ അറബിക് കോളേജ് പൂർവ വിദ്യാർഥി സംഘടനയായ ഓസ്ഫോജനക്ക് കീഴിൽ 2010-ൽ ആരംഭിച്ച അറബിക് മാഗസിനാണ് അന്നൂർ. പ്രഥമ ലക്കത്തിൽ പ്രൊഫ. കെ. ആലിക്കുട്ടി മുസ്‌ലിയാർ ചീഫ് എഡിറ്ററും പി.പി മുഹമ്മദ് ഫൈസി മാനേജിംഗ് എഡിറ്ററുമായിരുന്നു.**

റുകയാണ്. 2006 ആഗസ്റ്റ് 17-ന് കോട്ടക്കലിൽ നടന്ന ചടങ്ങിൽ പാണക്കാട് സയ്യിദ് ഹൈദർ അലി ശിഹാബ് തങ്ങളാണ് പ്രകാശനം നിർവഹിച്ചത്. ദ്വൈമാസികയായി ആരംഭിച്ച അന്നഹ്ള ബ്ലാക്ക് ആന്റ് വൈറ്റ് ടാബ്ലോയിഡിൽ നിന്നും കളർഫുൾ ടാബ്ലോയിഡിലേക്കും 2015-ൽ പുസ്തക രൂപത്തിലേക്കും മാറി. ഡോ. എൻ.എ.എം അബ്ദുൽ ഖാദിറാണ് ചീഫ് എഡിറ്റർ.

പട്ടിക്കാട് ജാമിഅ: നൂരിയ്യ അറബിക് കോളേജ് പൂർവ വിദ്യാർഥി സംഘടനയായ ഓസ്ഫോജനക്ക് കീഴിൽ 2010-ൽ ആരംഭിച്ച അറബിക് മാഗസിനാണ് അന്നൂർ. പ്രഥമ ലക്കത്തിൽ പ്രൊഫ. കെ. ആലിക്കുട്ടി മുസ്‌ലിയാർ ചീഫ് എഡിറ്ററും പി.പി മുഹമ്മദ് ഫൈസി മാനേജിംഗ് എഡിറ്ററുമായിരുന്നു. കടമേരി റഹ്മാനിയ്യ അറബിക് കോളേജിൽ നിന്നും പ്രസിദ്ധീകരിക്കുന്ന അറബിക് മാഗസിനാണ് അൽ ഇഫാദ. ബശീർ ഫൈസി ചീക്കോന്നാണ് ചീഫ് എഡിറ്റർ. സി. കെ അബ്ദുറഹ്മാൻ ഫൈസി അരിപ്ര നേതൃത്വം നൽകുന്ന ആലത്തൂർപടി ദർസിൽ നിന്നും അദ്ദർസ് എന്ന പേരിൽ അറബിക് മാഗസിൻ പുറത്തിറങ്ങുന്നുണ്ട്. കാസർഗോഡ് തളങ്കര മാലിക് ദീനാർ ഇസ്‌ലാമിക് അക്കാദമിയിൽ നിന്നും ദി ഗൈഡ് എന്ന പേരിൽ ഇംഗ്ലീഷ് ടാബ്ലോയിഡ് മാഗസിൻ പ്രസിദ്ധീകരിച്ചു വരുന്നു. ചെമ്മാട് ദാറുൽ ഹുദാ ഇസ്‌ലാമിക യൂനിവേഴ്സിറ്റിയിൽ നിന്നും പുറത്തിറങ്ങുന്ന ഉർദു മാഗസിനാണ് പയാമെ ഹുദാ. മുസ്തഖീം ഫൈസിയാണ് ചീഫ് എഡിറ്റർ.

## പ്രസാധന കേന്ദ്രങ്ങൾ

സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ സ്ഥാപിത കാലം മുതൽക്കേ പ്രസാധന രംഗത്ത് കാലുറപ്പിച്ചിരുന്നുവെങ്കിലും തൊള്ളായിരത്തി അൻപതുകളിലാണ് കൂടുതൽ സജീവമായത്. മുഹമ്മദ് അബ്ദുൽ ബാരി മുസ്‌ലിയാരുടെ നേതൃത്വത്തിൽ വാളക്കുളത്ത് പ്രവർത്തിച്ചിരുന്ന അൽ ബയാൻ പ്രസ്സ്, കെ.പി.എ മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാരുടെ പറവണ്ണയിലെ ബോർഡ് ഡിപ്പോ, ടി.കെ അബ്ദുല്ല മൗലവിയുടെ പരപ്പനങ്ങാടിയിലെ ബയാനിയ്യ പ്രസ്സ് തുടങ്ങിയവ സമസ്തയുടെ പ്രസിദ്ധീകരണ രംഗം ചടുലമാക്കി. വാളക്കുളത്തെ അൽ ബയാൻ പ്രസ്സിലാണ് അൽ ബയാൻ അറബി മലയാള മാസിക അച്ചടിച്ചിരുന്നത്. മറ്റനേകം ഗ്രന്ഥങ്ങൾ ഇവിടെ നിന്നും വെളിച്ചം കണ്ടിട്ടുണ്ട്: 1952 സെപ്തംബർ ലക്കം അൽ ബയാനിൽ വന്ന ഒരു പരസ്യം കാണുക:









"അൽ ബയാൻ പ്രസ്സ് വാളക്കുളം

ഇവിടെ നിന്ന് അറബി, അറബി-മലയാളം, ഉർദു മുതലായ എഴുത്തുകളിലും ഭാഷകളിലും വിശിഷ്യാ വാൾ പോസ്റ്ററുകളും വൃത്തിയായും ഭംഗിയായും മിതമായ ചാർജ്ജിന് കൃത്യസമയത്ത് അച്ചടിച്ചുകൊടുക്കുന്നതാണ്. ദുരസ്ഥൻമാർ ശരിയായ പകർപ്പും പകുതി ചാർജ്ജും അയക്കുന്ന പക്ഷം വൃത്തിയായി നിർവഹിച്ച് ബാക്കി സംഖ്യം വി.പി ചുമത്തി അയച്ചുകൊടുക്കും.

മാനേജർ, അൽബയാൻ പ്രസ്സ്, പോസ്റ്റ്-വാളക്കുളം, വഴി തിരൂർ, മലബാർ.

1953-ലാണ് പരപ്പനങ്ങാടിയിൽ ബയാനിയ്യ ലിത്തോപ്രസ്സ് ആന്റ് ബുക്ക്സ്റ്റാൾ ആരംഭിച്ചത്. മലയാളം, അറബി, അറബി-മലയാളം എന്നിവയിലായി നൂറുക്കണക്കിന് പ്രസിദ്ധീകരങ്ങൾ ബയാനിയ്യയിലൂടെ വെളിച്ചംകണ്ടു. കെ.പി.എ മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാർ തയാറാക്കിയ സമസ്തയുടെ പ്രഥമ പാഠപുസ്തകങ്ങൾ അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ പറവണ്ണ ബോർഡ് ബുക്ക് ഡിപ്പോയിലാണ് അച്ചടിച്ചിരുന്നത്. 1960-മുതൽ വിദ്യാഭ്യാസ ബോർഡ് നേരിട്ടു തന്നെ പരപ്പനങ്ങാടി ബയാനിയ്യയിൽ നിന്നും മറ്റുമായി പുസ്തകങ്ങൾ അച്ചടിച്ചു. പിന്നീട് അറുപതുകളിൽ തന്നെ സമസ്ത ബുക്ക് ഡിപ്പോ എന്ന പേരിൽ പ്രത്യേക പ്രസിദ്ധീകരണ വിഭാഗം രൂപീകരിക്കുകയും പാഠപുസ്തകങ്ങളുടെ അച്ചടി ഏകീകരിക്കുകയും ചെയ്തു. കോഴിക്കോട് ഹലുവാ ബസാറിലായിരുന്നു ബുക്ക് ഡിപ്പോ പ്രവർത്തിച്ചിരുന്നത്. പിന്നീട് ഫ്രാൻസിസ് റോഡിൽ സ്ഥലം വാങ്ങുകയും ഡിപ്പോയും പ്രസ്സും അവിടെ സ്ഥാപിക്കുകയും ചെയ്തു.

വാളക്കുളത്തെ അൽ ബയാൻ പ്രസ്സ്, പറവണ്ണയിലും തിരൂരിലും പ്രവർത്തിച്ചിരുന്ന ബോർഡ് ബുക്ക് ഡിപ്പോ, പരപ്പനങ്ങാടിയിലെ ബയാനിയ്യ എന്നിവ പുസ്തക വിപണന കേന്ദ്രം കൂടിയായിരുന്നു. സമസ്തയുടെ സ്ഥാപക നേതാക്കളായ പാങ്ങിൽ എ.പി അഹ്മദ് കുട്ടി മുസ്‌ലിയാർ താനൂർ ഇസ്‌ലാഹുൽ ഉലൂം അറബിക് കോളേജ് കേന്ദ്രീകരിച്ചും പാലോട്ട് മൂസക്കുട്ടി ഹാജി കണ്ണൂർ കാംബസാറിൽ അദ്ദേഹം സ്ഥാപിച്ച താജിറുൽ കുതുബി വൽ അത്വർ എന്ന 'പാലോട്ട് മൂസ്സക്കുട്ടിഹാജി ആന്റ് സൺസ് പുസ്തക ശാല' മുഖേനയും എൻ. അഹ്മദ് ഹാജി കോഴിക്കോട്ടെ തന്റെ ജമാലിയ്യ ഹോട്ടൽ വഴിയും സുന്നീ സാഹിത്യങ്ങളുടെ വിപണനം നടത്തിയിരുന്നു.

പട്ടിക്കാട് ജാമിഅ: നൂരിയ്യയിലെ നൂറുൽ ഉലമാ സുന്നീ സാഹിത്യ രംഗത്ത് വലിയ സംഭാവനകളാണ് നൽകിയത്. 1964-ൽ സ്ഥാപിതമായ സംഘടന അതിന്റെ ആദ്യ ദശകത്തിൽ തന്നെ പുസ്തക പ്രസാധന രംഗത്ത് ശ്രദ്ധേയമായ ചുവടുവെപ്പുകൾ നടത്തി. 'പ്രഥമോപഹാരം' എന്ന ചെറു ഗ്രന്ഥമാണ് നൂറുൽ ഉലമായുടെ പ്രഥമ പുസ്തകം. എഴുപതുകളിൽ കെ.പി ഉസ്മാൻ സാഹിബിന്റെ നേതൃത്വത്തിൽ ചേളാരിയിൽ പ്രവർത്തിച്ചിരുന്ന ക്രസന്റ് പ്രസ്സും ചെമ്മാട് പ്രവർത്തിച്ചിരുന്ന ക്രസന്റ് സ്റ്റോർ & ബുക്ക് സ്റ്റാൾ എന്നീ സ്ഥാപനങ്ങൾ ഫത്ഹുൽ മുഈനിന്റെ ഹാശിയയായ ഫത്ഹുൽ മുൽഹിം ഉൾപ്പെടെയുള്ള കനപ്പെട്ട രചനകൾ സമ്മാനിച്ചു.

1977-ൽ അൽഐൻ സുന്നീ യൂത്ത് സെന്ററിനു കീഴിൽ സുന്നീ പബ്ലിക്കേഷൻ സെന്റർ (എസ്.പി.സി) രൂപീകരിക്കപ്പെട്ടു. കൈപമംഗലം പി.എ സൈദ് മുഹമ്മദ് ഹാജിയായിരുന്നു പ്രഥമ ചെയർമാൻ. 1979-ൽ കെ.പി. ഉസ്മാൻ സാഹിബ് ജനറൽ മാനേജരായി എസ്.പി.സി ചേളാരിയിൽ പ്രവർത്തനമാരംഭിച്ചു.1980 ഏപ്രിൽ 30-ാം തിയ്യതി പ്രകാശിതമായ കെ.വി. മുഹമ്മദ് മുസ്‌ലിയാർ കൂറ്റനാടിന്റെ ഖുർആൻ വ്യാഖ്യാനത്തിന്റെ ഒന്നാം ഭാഗമായിരുന്നു എസ്.പി.സിയുടെ പ്രഥമ ഉപഹാരം. 1985 ആയപ്പോഴേക്കും എസ്.പി.സിക്കു കീഴിൽ ഖുർആൻ വ്യാഖ്യാനത്തിന്റെ നാലു വാള്യങ്ങളും പുറത്തിറങ്ങി. 1985-ൽ ഖുർആനിക്

**1953-ലാണ് പരപ്പനങ്ങാടിയിൽ ബയാനിയ്യ ലിത്തോപ്രസ്സ് ആന്റ് ബുക്ക്സ്റ്റാൾ ആരംഭിച്ചത്. മലയാളം, അറബി, അറബി-മലയാളം എന്നിവയിലായി നൂറുക്കണക്കിന് പ്രസിദ്ധീകരങ്ങൾ ബയാനിയ്യയിലൂടെ വെളിച്ചംകണ്ടു.**












**കെ.വി. ഉസ്താദിന്റെ ഖുർആൻ വ്യാഖ്യാനത്തിനു പുറമെ അദ്ദേഹത്തിന്റെ തന്നെ ഖുർആൻ തർജമ ലക്ഷ്യത്തിന്റെ വെളിച്ചത്തിൽ, ഖുനൂത്തും കൂട്ടപ്രാർഥനയും തുടങ്ങിയ രചനകളും അവിടെനിന്നു പുറത്തിറങ്ങി. ബഹാഉദ്ദീൻ നദ്‌വിയുടെ അബ്ദുൽ മുഫ്റദ് പരിഭാഷ, ജൗഹറത്ത് തൗഹീദ്, തസ്വുഫ് ഒരു സമഗ്രപഠനം തുടങ്ങിയ പരിഭാഷാഗ്രന്ഥങ്ങൾ സുന്നി സാഹിത്യ രംഗത്ത് വലിയ വെളിച്ചമായി മാറി.**

ഡൈജസ്റ്റ് എന്ന പേരിൽ ഖുർആൻ വ്യാഖ്യാന സുവനീർ പുറത്തിറക്കി. 1986-ൽ എസ്.പി.സിയുടെ ആസ്ഥാനം ചേളാരിയിൽ നിന്നും ചെമ്മാട്ടേക്കു മാറി. 1982 മുതൽ ഡോ. ബഹാഉദ്ദീൻ മുഹമ്മദ് നദ്‌വി എസ്.പി.സിയുടെ ഔദ്യോഗിക ചുമതലയേറ്റെടുത്തു പ്രവർത്തിക്കുകയായിരുന്നു. ജർമൻ ടെക്നോളജിയിൽ നിർമിതമായ ഓഫ്സെറ്റ് പ്രസ്സ് എസ്.പി.സിയുടെ ആസ്ഥാനത്ത് സജ്ജമാക്കി. 1988 ൽ കോഴിക്കോട് നഗരത്തിൽ ഉദ്ഘാടനം ചെയ്യപ്പെട്ട മജ്‌ലിസ് ബുക്ക് ഹൗസ് അക്കാലത്തെ പ്രസാധന,വിതരണ രംഗത്ത് വലിയ ചലനങ്ങൾ സൃഷ്ടിച്ചു.

കെ.വി. ഉസ്താദിന്റെ ഖുർആൻ വ്യാഖ്യാനത്തിനു പുറമെ അദ്ദേഹത്തിന്റെ തന്നെ ഖുർആൻ തർജമ ലക്ഷ്യത്തിന്റെ വെളിച്ചത്തിൽ, ഖുനൂത്തും കൂട്ടപ്രാർഥനയും തുടങ്ങിയ രചനകളും അവിടെനിന്നു പുറത്തിറങ്ങി. ബഹാഉദ്ദീൻ നദ്‌വിയുടെ അദബുൽ മുഫ്റദ് പരിഭാഷ, ജൗഹറത്ത് തൗഹീദ്, തസവ്വുഫ് ഒരു സമഗ്രപഠനം തുടങ്ങിയ പരിഭാഷാഗ്രന്ഥങ്ങൾ സുന്നി സാഹിത്യ രംഗത്ത് വലിയ വെളിച്ചമായി മാറി. അദ്ദേഹത്തിന്റെ മലയാള കൃതികളായി ഇസ്‌ലാമും ക്രിസ്ത്യാനിസവും, ബർണ ബാസിന്റെ സുവിശേഷം, വ്രതാനുഷ്ഠാനം തുടങ്ങിയ രചനകളും എസ്.പി.സിയുടേതായി പുറത്തിറങ്ങി. കൂടാതെ അക്കാലത്തെ സുന്നി തൂലികാ രംഗത്തെ പ്രമുഖരായിരുന്ന ഇബ്രാഹീം പുത്തൂർ ഫൈസി, സൈദ് മുഹമ്മദ് നിസാമി, അബ്ദുൽ ഗഫൂർ ഖാസിമി, ബഷീർ ഫൈസി ചീക്കോന്ന്, കൊടുവള്ളി അബ്ദുൽഖാദിർ തുടങ്ങിയവരുടെ കൃതികൾ പ്രസിദ്ധീകരിക്കാനും എസ്.പി.സിക്കു കഴിഞ്ഞു.

2013 ൽ ദാറുൽ ഹുദയുടെ ഇരുപത്തിഅഞ്ചാം വാർഷിക പൊതുസമ്മേളനത്തിൽവച്ച് എസ്.പി.സി.യുടെ ആധാരം ദാറുൽ ഹുദാ കമ്മിറ്റിക്ക് കൈമാറി. എസ്.പി.സി.യുടെ ബിൽഡിംഗിൽ ദാറുൽ ഹുദാ പൂർവ വിദ്യാർഥി സംഘടന ഹാദിയയുടെ നേതൃത്വത്തിലുള്ള ബുക് പ്ലസ് എന്ന പേരിൽ പ്രസാധന വിപണന സംരംഭത്തിന് തുടക്കം കുറിച്ചു. 2017 നവംബർ ഒൻപതിന് പാണക്കാട് സയ്യിദ് ഹൈദർ അലി ശിഹാബ് തങ്ങൾ ഉദ്ഘാടനം ചെയ്ത ബുക് പ്ലസ് ചുരുങ്ങിയ കാലംകൊണ്ട് സുന്നി സാഹിത്യ പ്രസാധക രംഗത്ത് തങ്ങളുടേതായ ഇടംനേടിക്കഴിഞ്ഞു.

സുന്നി യുവജന സംഘം സംസ്ഥാന കമ്മിറ്റിയുടെ കീഴിൽ പ്രവർത്തിച്ചിരുന്ന സുന്നത്ത് പബ്ലിക്കേഷൻസ്, എസ്.എസ്.എഫിന്റെ ആഭിമുഖ്യത്തിലുള്ള ഇസ്‌ലാമിക് പബ്ലിഷിംഗ് ബ്യൂറോ (ഐ.പി.ബി), തിരൂരിലെ മുബാറ








ക് ബുക്ക് സ്റ്റാൾ, നന്തി ദാറുസ്സലാമിലെ മഅ്ദനുൽ ബയാൻ, കടമേരി റഹ്മാനിയ്യയിലെ ബഹ്ജത്തുൽ ഉലമാ, പൊട്ടച്ചിറ അൻവരിയ്യയിലെ അൻവാറുത്വലബ, കാരന്തൂർ മർകസ്, മഊനത്ത് അറബിക് കോളേജ് എന്നിവിടങ്ങളിലെ വിദ്യാർഥി സംഘടനകൾ, ദാറുൽ ഹുദാ ഇസ്‌ലാമിക് അക്കാദമിയിലെ അസാസ് ബുക് സെൽ, തുടങ്ങിയവ സുന്നീ സാഹിത്യ പ്രചാരണ രംഗത്ത് ശ്രദ്ധേയമായ ചുവടുവെപ്പുകൾ നടത്തി. തൃശൂർ ആമിനാ ബുക്ക് സ്റ്റാൾ, മഞ്ചേരി അമീൻ ബുക് സ്റ്റാൾ, വിയ്യൂർ അമീൻ ബുക് സ്റ്റാൾ, തലശ്ശേരി ഫാത്തിമ ബുക് സ്റ്റാൾ തുടങ്ങിയവയും ധാരാളം സുന്നീ പുസ്തകങ്ങൾ പുറത്തിറക്കി.

എസ്.കെ.എസ്.എസ്.എഫിന്റെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമാണ് ഇസ്‌ലാമിക സാഹിത്യ അക്കാദമി (ഇസ). 1992-ൽ രൂപീകരിക്കപ്പെടുകയും 1995-ൽ പ്രവർത്തന ഗോദയിലിറങ്ങുകയും ചെയ്ത ഇസ, പ്രസിദ്ധീകരണ മേഖലയിൽ ഏറെ മുന്നേറ്റങ്ങൾ നടത്തി. സമസ്ത കേരള ജംഇയ്യത്തുൽ മുഅല്ലിമീന്റെ പ്രസിദ്ധീകരണ വിഭാഗമാണ് മുഅല്ലിം പബ്ലിഷിംഗ് ബ്യൂറോ. രണ്ട് ഡസനിലധികം പുസ്തകങ്ങൾ ബ്യൂറോ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇതിനു പുറമേ ചേളാരിയിൽ രണ്ടു ഓഫ്‌സെറ്റ് പ്രസ്സുകളും മലപ്പുറം ഇൻകെൽ സൈറ്റിൽ ഒരു മൾട്ടിപർപ്പസ് വെബ് ഓഫ് സെറ്റ് പ്രസ്സും ജംഇയ്യത്തുൽ മുഅല്ലിമീൻ സെൻട്രൽ കൗൺസിലിന് സ്വന്തമായുണ്ട്.

പട്ടിക്കാട് ജാമിഅ: നൂരിയ്യ കേന്ദ്രമായി പ്രവർത്തിക്കുന്ന ഡാറ്റാ നെറ്റ് മീഡിയ, കോഴിക്കോട് ശിഫാ (ശംസുൽ ഉലമാ ഇസ്‌ലാമിക് ഫൗണ്ടേഷൻ) ബുക് സ്റ്റാൾ, വാഫീ അലും

**ഇന്റർനെറ്റ് വ്യാപകമായതു മുതൽ തന്നെ സമസ്തയുടെ ശബ്ദം ഇ-ലോകത്ത് മുഴങ്ങിയിരുന്നു. ബൈലക്സ് മെസഞ്ചറിൽ ആരംഭിച്ച സമസ്ത കേരള ഇസ്‌ലാമിക് ക്ലാസ്റൂം (എസ്.കെ.ഐ.സി.ആർ) സമസ്തയുടെ സന്ദേശങ്ങൾ ലോകത്തു മുഴുവൻ വ്യാപിക്കുന്നതിൽ വലിയ പങ്ക് വഹിച്ചു.**

നിക്കു കീഴിലുള്ള വേ ബുക്സ്, കുണ്ടൂർ മർകസിലെ തസ്ഫീഖ് പബ്ലിക്കേഷൻസ്, കോട്ടുമല കോംപ്ലക്സിലെ നസ്വീഹത്ത് പബ്ലിക്കേഷൻ, താനൂർ ഇസ്‌ലാഹുൽ ഉലൂമിലെ ഇഹ്സാൻ ബുക്സ്, കരുവാരകുണ്ട് ദാറുന്നജാത്തിലെ അക്ഷരം ബുക്സ്, മലപ്പുറം സുന്നി മഹൽ കേന്ദ്രമായ സുന്നി പബ്ലിഷിംഗ് ബ്യൂറോ, സുന്നി യുവജന സംഘം മലപ്പുറം വെസ്റ്റ് ജില്ലാ പ്രസിദ്ധീകരണ സമിതി, എസ്.കെ.എസ്.എസ്.എഫ് അബൂദാബി കമ്മിറ്റിയുടെ തമർ പബ്ലിക്കേഷൻ തുടങ്ങിയവ സ്തുത്യർഹമായ സേവനങ്ങളാണ് പ്രസിദ്ധീകരണ രംഗത്ത് കാഴ്ചവെച്ചിട്ടുള്ളത്.

സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ വാർഷിക റിപ്പോർട്ടുകളും സുവനീറുകളും ശ്രദ്ധേയമാണ്. 1933-ൽ ഫറോക്കിൽ നടന്ന ആറാം വാർഷിക സമ്മേളനത്തിന്റെ റിപ്പോർട്ടും പ്രധാന പ്രഭാഷണങ്ങളും വി.കെ മുഹമ്മദ് മൗലവിയാണ് പ്രസിദ്ധീകരിച്ചത്. 1961 കക്കാട് സമ്മേളന സ്പെഷ്യൽ, 1985-ലെ സമസ്ത 60-ാം വാർഷിക സുവനീർ, 1996-ലെ 70-ാം വാർഷിക

സ്മരണിക, 2012-ലെ സമസ്ത 85-ാം വാർഷി കോപഹാരം, 2016-ലെ 90-ാം വാർഷിക സ്മാരക ഗ്രന്ഥം തുടങ്ങിയവയാണ് സുപ്രധാന സമ്മേളന സുവനീറുകൾ. സമസ്തയുടെ ജില്ലാ ഘടകങ്ങളും പോഷക സംഘടനകളായ എസ്.എം.എഫ്, എസ്.വൈ.എസ്, എസ്.കെ.എസ്.എസ്.എഫ് എന്നിവയും വിവിധ സമ്മേളങ്ങളോടനുബന്ധിച്ച് സുവനീറുകൾ പുറത്തിറക്കിയിട്ടുണ്ട്.

പ്രിന്റിംഗ് മേഖലയോടൊപ്പം ദൃശ്യ-ശ്രാവ്യ-ഓൺലൈൻ രംഗങ്ങളിലും സമസ്ത സാന്നിധ്യം അറിയിച്ചു. ടേപ്റെക്കോർഡർ സജീവമായപ്പോൾ കാസറ്റുകളും സി.ഡി പ്ലെയറുകളുടെ കടന്നുവരവോടെ സി.ഡികളും സമസ്തയുടെ ആദർശ പ്രചാരണവും ഇസ്‌ലാമിക പ്രബോധനവും ലക്ഷ്യമാക്കി പുറത്തിറങ്ങി. സമ്മേളനങ്ങൾ, പ്രഭാഷണങ്ങൾ, ഡോക്യുമെന്ററികൾ, ആൽബങ്ങൾ, ഗാനങ്ങൾ എന്നിവയുടെ കാസറ്റുകളും സി.ഡികളും വിപണി കയ്യടക്കി. പുസ്തക പ്രസാധക മേഖലയെപ്പോലും കാസറ്റ്-സി.ഡി വിപണനം ക്ഷീണിപ്പിച്ചു.

ഇന്റർനെറ്റ് വ്യാപകമായതു മുതൽ തന്നെ സമസ്തയുടെ ശബ്ദം ഇ-ലോകത്ത് മുഴങ്ങിയിരുന്നു. ബൈലക്സ് മെസഞ്ചറിൽ ആരംഭിച്ച സമസ്ത കേരള ഇസ്‌ലാമിക് ക്ലാസ്‌റൂം (എസ്.കെ.ഐ.സി.ആർ) സമസ്തയുടെ സന്ദേശങ്ങൾ ലോകത്തു മുഴുവൻ വ്യാപിക്കുന്നതിൽ വലിയ പങ്ക് വഹിച്ചു. നിലവിൽ യൂട്യൂബ്, ഫെയ്സ് ബുക്ക് എന്നീ മാധ്യമങ്ങൾ വഴി എസ്.കെ.ഐ.സി.ആർ പ്രവർത്തനം തുടരുന്നുണ്ട്. എസ്.കെ.എസ്.എസ്.എഫ് സംസ്ഥാന കമ്മിറ്റി ജീവൻ ടി.വിയിൽ അവതരിപ്പിച്ചിരുന്ന ഖാഫില എന്ന പ്രത്യേക പരിപാടി ദൃശ്യമാധ്യമ രംഗത്തെ ശ്രദ്ധേയമായ ചുവടുവെപ്പായിരുന്നു. രണ്ടായിരത്തിന്റെ തുടക്കത്തിൽ അഞ്ച് വർഷം തുടർച്ചയായി ജീവൻ ടി.വിയിലെ ഖാഫില പരിപാടി തുടർന്നു. സമസ്തയുടെ കീഴിൽ ഒരു ചാനൽ തുടങ്ങാൻ കഴിഞ്ഞില്ലെങ്കിലും അത് പരിഹരിക്കുന്ന രീതിയിലുള്ള പ്രവർത്തനം ഓൺലൈനിൽ നടക്കുന്നുണ്ട്. ഔദ്യോഗികവും അനൗദ്യോഗികവുമായ നൂറുക്കണക്കിന് വെബ് സൈറ്റുകളും സോഷ്യൽ മീഡിയ അക്കൗണ്ടുകളും സമസ്തയുടെ ജിഹ്വകളായി നിലകൊള്ളുന്നുണ്ട്. ദാറുൽ ഹുദാ ഇസ്‌ലാമിക് അക്കാദമിയിൽ നിന്നും 2007-ൽ ആരംഭിച്ച ഇസ്‌ലാംഓൺസൈറ്റ് ആദ്യ കാല വെബ് സൈറ്റുകളിലൊന്നാണ്. ഒരു കൂട്ടം ഹുദവി പണ്ഡിതർ ചേർന്ന് തയാറാക്കിയ ഇസ്‌ലാം ഓൺവെബ് ഓൺലൈനിലെ സമ്പൂർണ്ണ ഇസ്‌ലാമിക വിജ്ഞാനകോശമായി വളർന്നിട്ടുണ്ട്. ●

*(HOD, Dept. of Civilization Studies, ഇസ്‌ലാഹുൽ ഉലൂം അറബിക് കോളേജ്, താനൂർ)*

**പ്രിന്റിംഗ് മേഖലയോടൊപ്പം ദൃശ്യ-ശ്രാവ്യ-ഓൺലൈൻ രംഗങ്ങളിലും സമസ്ത സാന്നിധ്യം അറിയിച്ചു. ടേപ്റെക്കോർഡർ സജീവമായപ്പോൾ കാസറ്റുകളും സി.ഡി പ്ലെയറുകളുടെ കടന്നുവരവോടെ സി.ഡികളും സമസ്തയുടെ ആദർശ പ്രചാരണവും ഇസ്‌ലാമിക പ്രബോധനവും ലക്ഷ്യമാക്കി പുറത്തിറങ്ങി.**





**റഫറൻസ്**

*സത്യസരണിയുടെ ചരിത്ര സാക്ഷ്യം, സമസ്ത 85-ാം വാർഷികോപഹാരം, 2012*

*പി.എ സ്വാദിഖ് ഫൈസി താനൂർ, സമസ്ത ചരിത്രത്തിന്റെ നാൾവഴികൾ, ഇസ, 2016*

*പി.എ സൈദ് മുഹമ്മദ് ഹാജി (1940-2018) പ്രവാസം പകർന്ന സുകൃതങ്ങൾ,*

*ജാമിഅ:ക്കാലം ഓർമക്കുറിപ്പുകൾ, ജാമിഅ: നൂരിയ്യ അറബിക് കോളേജ് ഗോൾഡൻ ജൂബിലി ഉപഹാരം, 2013*

*സമസ്ത 60-ാം വാർഷിക സുവനീർ, 1985*

*പി.പി മുഹമ്മദ് ഫൈസി,1929 ഡിസംബർ: സമസ്തയുടെ പ്രസിദ്ധീകരണ ചരിത്രം, സുന്നി അഫ്കാർ വാരിക, 2008 ഒക്ടോബർ15*

*പി.പി മുഹമ്മദ് ഫൈസി, ഹിക്മത്തും ഫിർദൗസും, സുന്നി അഫ്കാർ വാരിക, 2007 മാർച്ച് 7*

*പി.പി മുഹമ്മദ് ഫൈസി, സുന്നി അഫ്കാർ: ശൈഖുനാ ശംസുൽ ഉലമാ നൽകിയ നാമം, സുന്നി അഫ്കാർ വാരിക, 2007 മാർച്ച് 14*

*സി.പി ബാസിത് ഹുദവി തിരൂർ, പറവണ്ണ മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാർ (1898-1957), കെ.പി.എ ഫ്എ, പറവണ്ണ, 2021*